വനിതകളും വ്യക്തിനിയമങ്ങളും □ ആദ്യപതിപ്പ്: ജൂലൈ 1990 □ രണ്ടാം പതിപ്പ്: ഫെബ്രുവരി1993 □ പ്രസാധനം, വിതരണം: കേരള ശാസ്ത്രസാഹിത്യ പരിഷത്ത്, □ അച്ചടി: കൈരളി പ്രസ്സ്, തൃശ്ശൂർ □ വില : 3.00 രൂപ.

Malayalam □ Vanithakalum Vyakthi Niyamangalum □ First impression : July 1990 □ Second impression: February 1993. Published and distributed by Kerala Sastra Sahitya Parishad □ Printed at kairali Press, Trichur □ Price Rs. 3.00

KSSP 0482 IIE Feb. '93 3K D 1/8 LL10/90

നിയമപഠന പ്രവർത്തനങ്ങളിൽ ചർച്ചയ്ക്കു വിധേയമാക്കേണ്ടുന്ന പ്രധാനപ്പെട്ട ഒരു മേഖലയാണ് വ്യക്തിനിയമങ്ങൾ. അടിസ്ഥാന വർഗ്ഗീകരണത്തിൽ ഗാർഹിക നിയമങ്ങളുടെ മേഖലയിൽ വരുന്നവയാണ് വ്യക്തിനിയമങ്ങൾ. ഇതിൽ വിവാഹ—വിവാഹമോചനനിയമങ്ങൾ പിൻതുടർച്ചാവകാശനിയമം, ദത്തെടുക്കൽനിയമം, രക്ഷാകർത്തൃനിയമം, ദായക്രമനിയമം തുടങ്ങിയവ ഉൾപ്പെടും. ഏററവും പ്രസക്തവും സ്ത്രീകളെ സംബന്ധിച്ചിടത്തോളം പ്രാധാന്യമർഹിക്കുന്നതുമായ ഘടകങ്ങൾ മാത്രമാണിവിടെ ചർച്ചചെയ്യാൻ ശ്രമിച്ചിട്ടുള്ളത്.

ഇന്ത്യയിൽ ഏകീകൃതവും എല്ലാ പൗരന്മാർക്കും ഒരുപോലെ ബാധകവുമായ ക്രിമിനൽ - ശിക്ഷാനടപടിക്രമങ്ങൾ, തെരഞ്ഞെടുപ്പ് ചട്ടങ്ങൾ തുടങ്ങിയവയൊക്കെ ഭരണഘടനാനസൃതമായിത്തന്നെ നിലവിലുണ്ട്. എന്നാൽ ഭരണഘടനയുടെ രാഷ്ട്രനയനിർദ്ദേശക തത്വങ്ങളിലെ പ്രഖ്യാപിത തത്വമായിട്ടുകൂടി ഏകീകൃത വ്യക്തിനിയമം (സിവിൽ) ഇന്നും നടപ്പാക്കാനായിട്ടില്ല. പകരം മത-ജാതി വ്യവസ്ഥകൾക്കും ആചാരങ്ങൾക്കും അനുസരിച്ചുള്ള വ്യക്തിനിയമങ്ങളാണിന്നും നിലനില്ക്കുന്നതു്. മനുഷ്യജീവിതത്തിൻെറ പരമപ്രധാനമായ ഒട്ടേറെ മേഖലകളിൽ ഇങ്ങനെ വൈജാത്യവും മതസ്വാധീനവും കലന്ന നിയമങ്ങൾ നിലനിൽക്കുന്നതിനാൽ ചൂഷണം അതിൻെറ പാരമ്യത്തിലെത്തുന്നു. സമൂഹത്തിൽ അവഗണിതവിഭാഗമെന്ന രീതിയിൽ പലപ്പോഴും സമീപിക്കപ്പെടുന്ന സ്ത്രീത്വവും ഇതുകൊണ്ടുതന്നെ പരമാവധി ചൂഷണവിധേയമാകുന്നു.

വ്യക്തിയുടെ അവകാശാധികാരങ്ങൾ മതനിയമങ്ങൾക്ക് വിധേയമാകുന്നതുവഴി മതേതരത്വമെന്ന സങ്കല്പംതന്നെ തകിടംമറിയുന്നതായിക്കാണാം. ഹിന്ദുവിനും മുസ്ലീമിനും ക്രിസ്ത്യാനിക്കും പാഴ്സിക്കും പ്രത്യേകം നിയമങ്ങളിലൂടെ നീതി വ്യവസ്ഥ ചെയ്യുമ്പോൾ ജനതയ്ക്കിടയിൽ വ്യത്യസ്ത വിഭാഗങ്ങളേയും അവയ്ക്കിടയിൽ ഭീമമായ അസ്വാരസ്യങ്ങളേയുമാണ് യഥാർത്ഥത്തിൽ സൃഷ്ടിക്കുന്നതു്. എല്ലാവർക്കും തുല്യഅളവിൽ നിയമസുരക്ഷയും നീതിയും ലഭ്യമാക്കാനുള്ള ലക്ഷ്യംതന്നെ ഇവിടെ നിരാകരിക്കപ്പെടുന്നു. ഇക്കാരണത്താൽ തന്നെ ഏകീകൃതവും ഐച്ഛികവുമായ ഒരു സിവിൽ നടപടിക്രമം രൂപപ്പെടുത്തേണ്ടുന്ന കാലം അതിക്രമിച്ചിരിക്കുന്നു. ഈ ധാരണയിൽ നിന്നുകൊണ്ടു് വ്യക്തിനിയമങ്ങളെ സാമാന്യമായി ഒരു വിലയിരുത്തലിന് വിധേയമാക്കാം.

## ഹിന്ദുനിയമങ്ങൾ

മനുസ്മൃതി, വേദങ്ങൾ, ധർമ്മശാസനങ്ങൾ, ഉപനിഷത്തുക്കൾ, ആചാരക്രമങ്ങൾ, സാമാന്യ നീതിയുടേയും ബോധത്തിൻേറയും അടിസ്ഥാനം, മിതക്ഷര, ദയാഭാഗ വിഭാഗങ്ങളിലെ ആചാര്യന്മാരുടെ ഉത്ബോധ

നങ്ങരം, പാരമ്പര്യങ്ങരം, നിയമനിർമ്മാണങ്ങരം, കോടതിക്കീഴ്‌വഴക്കങ്ങരം തുടിയവയാണ് ഹിന്ദു വ്യക്തിനിയമത്തിൻെറ പ്രധാന പ്രഭവകേന്ദ്രങ്ങരം. സ്വാതന്ത്ര്യപൂർവ്വകാലത്തുതന്നെ സാമൂഹ്യ പരിഷ്കർത്താക്കളുടേയും ബഹുജന പ്രവർത്തകരുടേയും സ്വാധീനത്തിൽപെട്ട് ഒട്ടേറെ മാററങ്ങരംക്ക് വിധേയമായവയാണ് ഹിന്ദു വ്യക്തിനിയമങ്ങരം. ഈ മാററങ്ങളുടെ തുടർച്ചയായിട്ടും ബ്രിട്ടീഷ് ഭരണകാലത്ത് അവരുമായുണ്ടായ ഇടപഴകലിൻെറ സ്വാധീനഫലമായിട്ടും സ്വാതന്ത്ര്യാനന്തര ഇന്ത്യയിൽ സമൂല പരിഷ്കരണങ്ങരംക്ക വിധേയമാക്കപ്പെട്ടവയാണ് ഹിന്ദു വ്യക്തിനിയമങ്ങരം. തൽഫലമായി നിലവിൽ വന്നവയാണ് 1955-ലെ ഹിന്ദു വിവാഹ നിയമം, 1956-ലെ ഹിന്ദുപിൻതുടർച്ചാവകാശനിയമം, കട്ടികളുടെ രക്ഷാകർത്തൃനിയമം, ദത്തെടുക്കലിനും സംരക്ഷണത്തിനുമുള്ള നിയമം തുടങ്ങിയവ. ഈ വിഭാഗത്തിൽ പെടുന്ന നിയങ്ങളെയാകെക്കൂടി ഹിന്ദുക്കോഡ് എന്നു വിളിക്കാം. വിവിധ തരത്തിലുള്ള ദായക്രമങ്ങളും ആചാരങ്ങളും ഉപജാതി വിഭാഗങ്ങളും നിലനിന്നിരുന്നതിനാൽ ഹിന്ദുകോഡ് ഫലപ്രദമായി പ്രയോഗത്തിൽ വരുത്തുക ദുഷ്കരമായിരുന്നു. എങ്കിലും താരതമ്യേന അഭ്യസ്തവിദ്യരും ഭരണരംഗത്തുരംപ്പെടെ മുൻകാലങ്ങളിൽതന്നെ ബന്ധപ്പെട്ടിരുന്നവരും, സാമൂഹ്യമാററത്തിനു വേണ്ടിയുള്ള പ്രസ്ഥാനങ്ങളിൽ പങ്കാളികളായിട്ടുള്ളവരും എല്ലാം ചേർന്ന് ഇത്തരം ഒരു മാററത്തെ ഒട്ടൊക്കെ ഫലപ്രദമാക്കിത്തീർത്തു എന്നു കരുതാം. ഹിന്ദുകോഡിൽ ഏററവും പ്രധാനപ്പെട്ടവയായ വിവാഹനിയമങ്ങരം, പിന്തുടർച്ചാവകാശനിയമം തുടങ്ങിയവ പ്രത്യേകമായി ഒന്നു പരിശോധിക്കാം.

## ഹിന്ദുവിവാഹ-വിവാഹമോചനവ്യവസ്ഥകൾ

1955-ലെ ഹിന്ദുവിവാഹ നിയമമാണീ വ്യവസ്ഥകരംക്കടിസ്ഥാനം. ഹിന്ദുക്കരംക്കെല്ലാം അതായത് ബുദ്ധജൈന സിഖു വിഭാഗങ്ങരംക്കും ലിംഗായത്തുകരംക്കും ബ്രാഹ്മണർക്കും, വീരശൈവർക്കും, ആര്യ സമാജവിശ്വാസികരംക്കും എല്ലാം ബാധകമാകുംവിധം മുസ്ലീം ക്രിസ്ത്യൻ പാഴ്സി ജൂദ (യഹൂദ) വിഭാഗങ്ങരംക്കൊഴികെ പ്രായോഗികമാക്കിയിട്ടുള്ള ഒന്നാണ് ഹിന്ദുകോഡാകെത്തന്നെയും. അതിനാൽ വിവാഹനിയമങ്ങളും അത്തരത്തിൽ പ്രയോഗിക്കപ്പെടാവുന്നവയാണ്. ദ്വിഭാര്യത്വം ഒഴിവാക്കുന്നതിനും, പരസ്പരസമ്മതപ്രകാരം മാത്രം വിവാഹം നടത്തുന്നതിനും, വിവാഹമോചനവും വിധവാ വിവാഹവും സാധുവാക്കുന്നതിനും, ശിശുവിവാഹം നിരോധിക്കുന്നതിനും ലക്ഷ്യമാക്കപ്പെട്ടിട്ടുള്ളതാണിതിലെ വ്യവസ്ഥകരം. ഹിന്ദു എന്നതുകൊണ്ട് ഹിന്ദുവിഭാഗത്തിലുരംപ്പെടുന്ന അച്ഛനോ അമ്മയ്ക്കോ, നിയമാനുസൃതമായോ അല്ലാതെയോ ജനിക്കുന്ന വ്യക്തികളേയും മതപരിവർത്തനത്തിലൂടെയോ പുനഃമതവൽക്കരണത്തിലൂടെയോ ഹിന്ദുമതം സ്വീകരിക്കുന്നവരെയോ ആണ് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്.

ഈ നിയമത്തിൻെറ 5-ാം ഖണ്ഡികയനുസരിച്ച് നിയമപരമായി പ്രാബല്യമുള്ള ഒരു ഹിന്ദുവിവാഹം നടക്കുന്നതിന് താഴെപ്പറയുന്ന ഉപാധികരം പാലിച്ചിരിക്കണം.

1) വിവാഹത്തിലേർപ്പെടുന്നവക്ക് ജീവിച്ചിരിക്കുന്ന ഭാര്യയോ ഭർത്താവോ നിലവിലുണ്ടായിരിക്കാൻ പാടില്ല.

2) വിവാഹിതരാകുന്നവർ സ്വമനസ്സാലെ വിവാഹസമ്മതം നല്കുവാൻ പ്രാപ്തരും മാനസിക സ്ഥിരതയുള്ളവരും ആയിരിക്കണം.

3) തുടർച്ചയായ മാനസികാസ്വാസ്ഥ്യം മൂലം വിവാഹബന്ധത്തിലേർപ്പെടാൻ തടസ്സമുള്ളവരായിരിക്കരുത്.

4) തുടർച്ചയായി ഭ്രാന്തോ അപസ്മാരമോ അനുഭവപ്പെടുന്നവരായിരിക്കരുത്.

5) വിവാഹിതരാകുന്ന സ്ത്രീക്ക് കുറഞ്ഞത് 18 വയസ്സും പുരുഷനു് 21 വയസ്സും പൂർത്തിയായിരിക്കണം.

6) നിയമം മൂലം നിരോധിക്കപ്പെട്ട ബന്ധുമുറയിൽ വരുന്നവരാകരുത്.

ഉദാ: സഹോദരൻ, സഹോദരി, മക്കളുടെ മക്കൾ, അച്ഛനമ്മമാരുടെ മുൻമുറക്കാർ മുതലായവ [ഇതിനു വിരുദ്ധമായി ചില സംസ്ഥാനങ്ങളിൽ പ്രത്യേക മത ജാതി വിഭാഗങ്ങൾക്കിടയിൽ വിവാഹം നടക്കാറുണ്ട്. ഉദാ: തമിഴ്നാട്ടിൽ സഹോദരീ പുത്രിമാരെ വിവാഹം ചെയ്യുന്ന രീതി, കേരളത്തിൽ അച്ഛന്റെയോ അമ്മയുടെയോ രക്തബന്ധത്തിൽ പെട്ടവരുമായുള്ള വിവാഹം]. ഇതുകൂടാതെ വിവാഹിതരാകുന്നതിൽ ഒരാളുടെ മതാചാരപ്രകാരമായിരിക്കണം വിവാഹം നടത്തേണ്ടതു് (ഉദാ: ബ്രാഹ്മണക്ക് സപ്തപതി, നായക്ക് പുടവകൊട, ഈഴവക്ക് മാലചാർത്തലും പത്രികമുറിക്കലും). ഇതിനുപുറമേ ഉത്തരവാദപ്പെട്ട ഉദ്യോഗസ്ഥനു മുമ്പാകെ വിവാഹം രജിസ്റ്റർ ചെയ്ത് സർട്ടിഫിക്കററ് സൂക്ഷിക്കാവുന്നതാണ്. (കേരളത്തിൽ കരയോഗം (N. S. S.) സെക്രട്ടറിമാർ ശാഖായോഗം (S. N. D. P.) സെക്രട്ടറിമാർ തുടങ്ങിയവർക്കും സഭയുടെ ഔദ്യോഗിക രേഖകളിൽ വിവാഹം രജിസ്റ്റർ ചെയ്യാൻ ചുമതല നല്കിയിട്ടുണ്ട്.)

## ഹിന്ദുവിവാഹമോചന വ്യവസ്ഥകൾ

ഹിന്ദുവിവാഹ നിയമത്തിന്റെ 3, 4 അദ്ധ്യായങ്ങൾ ഇതു സംബന്ധിച്ചുള്ള നിർദ്ദേശങ്ങളാണ്. വിവാഹമോചനം, പുനഃവിവാഹം ഇവയ്ക്കു വ്യക്തമായ കല്പനകൾ ഈ വകുപ്പുകളിലൂടെ നൽകുന്നു. ഇതിൽ 9-ാം വകുപ്പുമൂലം വിവാഹ ധർമ്മാനുഷ്ഠാനത്തിനായോ, കോടതിവഴി വിവാഹബന്ധത്തിൽനിന്നും പുനഃയോജിപ്പ് സാധ്യമല്ലാത്ത സാഹചര്യങ്ങളിൽ വിവാഹബന്ധം പൂർണ്ണമായി വേർപെടുത്തുന്നതിനും ബന്ധപ്പെട്ട കക്ഷികൾക്ക് അവകാശമുണ്ടായിരിക്കും. അതിനായി വിവാഹം നടത്തപ്പെട്ടതോ, വധുവോ വരനോ സ്ഥിരതാമസമുള്ളതോ ആയ പ്രദേശത്തെ ജില്ലാ ജഡ്ജി മുമ്പാകെ ഹർജി സമർപ്പിക്കാവുന്നതാണ്.

ഈ നിയമത്തിന്റെ 5-ാം വകുപ്പ് (i), (iv) ഉപവകുപ്പുകൾക്ക് വിരുദ്ധമായി നടത്തപ്പെടുന്ന വിവാഹങ്ങൾ ഇതിൻപ്രകാരം കോടതി ഉത്തര

വില്ലാതെതന്നെ ശൂന്യമാക്കപ്പെടും (റദ്ദുചെയ്യപ്പെടും.) ഇതു കൂടാതെ വകുപ്പ് 5 (ii) ഉപവകുപ്പിന്റെ ലംഘനംമൂലം താഴെപ്പറയുന്ന കാരണങ്ങളാൽ കോടതികൾക്ക് ഒരു വിവാഹം അസാധുവായി പ്രഖ്യാപിക്കാം.

(a) വ്യക്തിയുടെയോ രക്ഷകർത്താവിന്റെയോ സമ്മതമില്ലെങ്കിൽ.

(b) വിവാഹസമയത്ത് വധു മറെറാരാളാൽ ഗർഭവതിയാക്കപ്പെട്ടിരുന്നുവെങ്കിൽ

(c) കൃത്രിമമായോ ബലാൽക്കാരത്താലോ വിവാഹസമ്മതം വാങ്ങിയാൽ

(d) വിവാഹസമയത്ത് വധുവിന്റെയോ വരന്റെയോ ഉല്പാദനക്ഷമത സംശയിക്കപ്പെട്ടാൽ.

ഇതിൽതന്നെ ബലംപ്രയോഗിച്ച് സമ്മതിപ്പിച്ച നടത്തുന്ന വിവാഹശേഷം ഒരു വർഷം കഴിഞ്ഞോ, നിർബന്ധത്തിന്റെയോ കൃത്രിമത്തിന്റെയോ കാരണം ബോധ്യപ്പെട്ടശേഷവും ബന്ധം തുടരുകയോ ചെയ്യുന്ന സന്ദർഭങ്ങളിൽ ഈ വകുപ്പ് പ്രസക്തമല്ലാതാകും. വിവാഹ പൂർവ്വബന്ധത്തിൽ ഭാര്യ ഗർഭിണിയാണെന്നത് ഭർത്താവറിയാതിരിക്കയും വിവാഹശേഷം ഒരു വർഷത്തിനകം ഇതു സംബന്ധിച്ച പരിഹാര നടപടിയാരംഭിക്കാതിരിക്കുകയും ചെയ്താൽ കോടതിക്ക് ഈ വകുപ്പുപയോഗിക്കാനാവില്ല.

ഈ നിയമത്തിന്റെ 13-ാം വകുപ്പുപ്രകാരം ഭർത്താവിന്റെയോ ഭാര്യയുടെയോ അപേക്ഷപ്രകാരം താഴെപ്പറയുന്ന കാരണങ്ങളാൽ അവരുടെ വിവാഹം പൂർണ്ണമായി വേർപെടുത്തിക്കൊണ്ട് ഉത്തരവാദപ്പെട്ട ജില്ലാ കോടതിക്ക് വിധി പുറപ്പെടുവിക്കാവുന്നതാണ്.

(1) വിവാഹശേഷം ഭാര്യയോ ഭർത്താവോ മറുകക്ഷിയുടെ ഒപ്പമല്ലാതെ മറെറാരാളുമായി ശാരീരിക ബന്ധത്തിലേർപ്പെടുക.

(2) വിവാഹശേഷം മറുകക്ഷി ക്രൂരതയോടെ പെരുമാറുക.

(3) ഹർജിക്ക് തൊട്ടുമുമ്പ് രണ്ടുവർഷംവരെ മറുകക്ഷി ഹർജികക്ഷിയെ പൂർണ്ണമായി ഉപേക്ഷിച്ചുപോകുക.

(4) എതിർകക്ഷി ഹിന്ദുമതം ഉപേക്ഷിക്കുകയോ മതം മാറുകയോ ചെയ്യുക.

(5) ചികിത്സിച്ച് ഭേദമാക്കാനാകാത്തതും സഹജീവിതം സാധ്യമല്ലാത്തതുമായ മാനസിക രോഗത്തിന് വിധേയമാകുക.

(6) ചികിത്സിച്ച് ഭേദപ്പെടുത്താനാകാത്ത കുഷ്ഠം, ലൈംഗികരോഗം ഇവ ബാധിക്കുക.

(7) സന്യാസമോ മതാചാരമോമൂലം ലൗകികജീവിതമുപേക്ഷിക്കുക.

(8) തുടർച്ചയായി ഏഴുവർഷംവരെ ജീവിച്ചിരിക്കുന്നതായി കേൾക്കുകയോ വിവരം ലഭിക്കാതിരിക്കുകയോ ചെയ്യുക.

ഇതിനും പുറമെ വിവാഹധർമ്മാനുഷ്ഠാനത്തിനോ, താല്ക്കാലിക വേർപെടുത്തലിനോ ഉള്ള കോടതിയുത്തരവിനുശേഷവും ബന്ധപ്പെട്ട ക

ക്ഷി അത് പാലിക്കാതിരിക്കയോ വിവാഹബന്ധം പുനഃസ്ഥാപിക്കാതിരിക്കുകയോ ചെയ്താൽ ഭാര്യയ്ക്കോ ഭർത്താവിനോ വിവാഹം പൂർണ്ണമായി വേർപെടുത്താൻ ഹർജി നല്കാം,

ഇവയ്ക്കു പുറമേ ഭാര്യയ്ക്കു മാത്രമായി വിവാഹമോചന ഹർജി നല്കാനവകാശം നല്കുന്ന വ്യവസ്ഥകളുമുണ്ട്.

(i) ഭർത്താവിന് വിവാഹസമയം മറെറാരു സ്ത്രീയുമായി വിവാഹബന്ധം നിലനില്ക്കുകയോ അവർ ജീവിച്ചിരിക്കുകയോ ചെയ്യുക.

(ii) വിവാഹശേഷം ഭർത്താവ് ബലാത്സംഗം, പ്രകൃതിവിരുദ്ധ നടപടികൾ, ക്രൂരത എന്നിവയ്ക്കാരോപണവിധേയനായാൽ.

(iii) 1956ലെ ഹിന്ദു ദത്തെടുക്കൽ സംരക്ഷണ നിയമം 18-ാം വകുപ്പും ഇന്ത്യൻ ക്രിമിനൽ നടപടി ക്രമം 125-ാം വകുപ്പും അനുസരിച്ച് കോടതി സഹജീവനത്തിനടിസ്ഥാനമായല്ലാതെ ജീവനാംശത്തിനു വിധിക്കുകയും ഒരു വർഷത്തിനകം ബന്ധം പുനഃസ്ഥാപിക്കാതിരിക്കയും ചെയ്താൽ.

(vi) സ്ത്രീക്ക് 15 വയസ്സെത്തും മുമ്പ് നടന്ന വിവാഹശേഷം 18 വയസ്സിനുള്ളിൽ അവരതംഗീകരിക്കാതിരിക്കുന്നപക്ഷം.

ഈ സാഹചര്യങ്ങളിൽ കോടതിക്ക് വിവാഹമോചനം അനുവദിക്കാവുന്നതാണ്.

ഈ നിയമത്തിൻെറ 13-B വകുപ്പുപ്രകാരം വധൂവരന്മാർക്ക് ഒരു വർഷത്തിലധികം യാതൊരു സാഹചര്യത്തിലും സഹജീവനം സാധ്യമല്ലാതിരിക്കയും ഒരു തരത്തിലും ഭാവിയിൽ അത് കരണീയമല്ലാതിരിക്കയും ചെയ്യുമ്പോൾ ഭാര്യാഭർത്താക്കന്മാർക്ക് സംയുക്തമായി ജില്ലാക്കോടതി മുമ്പാകെ വിവാഹമോചനഹർജി നല്കാവുന്നതാണ്. ഹർജി തീയതിക്കുശേഷം 6 മാസത്തിനകമോ പ്രസ്തുത തീയതിക്ക് 18 മാസത്തിനകം ഹർജി പിൻവലിക്കാതിരിക്കയോ ചെയ്യുന്ന സാഹര്യത്തിൽ രണ്ടു പക്ഷത്തെയും കേട്ട് ആവശ്യമായ തെളിവുകൾ ശേഖരിച്ചശേഷം പ്രസ്തുത ഹർജിയനുവദിച്ചുകൊണ്ട് കോടതിക്കുത്തരവിടാം. എന്നാൽ വിവാഹശേഷം മൂന്നു വർഷത്തിനകം (ഹർജികാലാവധിയെ ബാധിക്കുന്നില്ലെങ്കിൽ) യാതൊരു കാരണത്താലും വിവാഹ മോചനഹർജി സമർപ്പിക്കാവുന്നതല്ല.

ഹിന്ദുവിവാഹ നിയമത്തിലെ ഏററവും വിപ്ലവകരവും കാതലായതുമായ രണ്ടംശങ്ങൾ പുനർവിവാഹത്തിനും, ദ്വിഭാര്യത്വം (ബഹുഭാര്യാത്വം) തടയുന്നതിനും വേണ്ടിയുള്ള വ്യവസ്ഥകളാണ്. സാധാരണ ഗതിയിൽ വിവാഹമോചന ഹർജിയിൽ ജില്ലാക്കോടതി വിധി അന്തിമമാണെങ്കിലും അതിന്മേൽ അപ്പീലനുവദിക്കപ്പെടുന്ന പക്ഷം അപ്പീൽ കാലയളവിലോ, ഹർജികാലയളവിലോ പുനർവിവാഹം സുസാധ്യമാണ്. ഈ നിയമത്തിൻെറ 17-ാം വകുപ്പ് പ്രകാരം ജീവിച്ചിരിക്കുന്ന ഭാര്യ നിലവിലുള്ളപ്പോൾ അതു മറച്ചുവച്ചുകൊണ്ടോ അല്ലാതെയോ മറെറാരു വിവാഹത്തിലേപ്പെടുന്ന വ്യക്തിക്ക് ഇന്ത്യൻ ശിക്ഷാനിയമം 494-ാം വകുപ്പ

നസരിച്ച് 7 വഷംവരെയോ, 495-ാം വകുപ്പുപ്രകാരം 10 വഷംവരെയോ തടവോ, പിഴയോ, രണ്ടും കൂടിയോ ആയുള്ള ശിക്ഷ നല്ലാവുന്നതാണ്.

ഹിന്ദു വിവാഹനിയമത്തിൻെറ 24, 25 വകുപ്പുകഠംപ്രകാരം വിവാഹം സംബന്ധിച്ച ഹർജികഠം നിലനില്ലുന്ന സാഹചര്യത്തിലോ അതിനു ശേഷമോ ഹർജികക്ഷിക്ക് സ്വന്തനിലയിൽ സംരക്ഷണത്തിനും ജീവിതാവശ്യങ്ങഠം നിവ്വഹിക്കുന്നതിനും സാധ്യമല്ലാത്തപക്ഷം ഹർജി കാലയളവിലേക്കോ തുടന്നുള്ള സമയത്തോ, പൂവ്വകാല പ്രാബല്യത്തോടെ പ്രസ്തുത സംരക്ഷണച്ചെലവ് എതിർകക്ഷിയിൽ നിന്നും നേടിയെടുക്കുന്നതിന് വ്യവസ്ഥ ചെയ്യുന്നു. അതിൻപ്രകാരം കോടതി നിശ്ചയിക്കുന്ന സമയപരിധിയിലേക്കു് ഒന്നിച്ചോ ഘട്ടംഘട്ടമായോ, കോടതി നിശ്ചയിക്കുന്ന തുക ജീവനാംശമായി ലഭ്യമാക്കാവുന്നതുമാണ്.

ചുരുക്കത്തിൽ ഗാർഹിക വിവാഹ ബന്ധത്തെ ഏററവും സജീവമായിക്കാണുന്നതും എന്നാൽ മതപരമായ ആചാരങ്ങഠംക്ക് പ്രാധാന്യം നല്ലുന്നതും കോടതികഠംക്കിടപെടാൻ ഏറെ അവസരങ്ങളുള്ളതുമാണ് ഹിന്ദു വിവാഹ നിയമം എന്നു് എളുപ്പം മനസ്സിലാക്കാം.

ഹിന്ദുകോഡിലെ തുടന്നുള്ള പ്രധാനാംശങ്ങളിലേക്ക് കടക്കുംമുമ്പ് മററു് മതാചാരപ്രകാരം വ്യക്തിനിയമങ്ങഠം എന്ന നിലക്കു് വിവാഹ മോചനവ്യവസ്ഥകഠം എന്തെല്ലാമാണെന്നു് പരിശോധിക്കാം.

ഇന്ത്യയിൽ ക്രിസ്ത്യൻ ജനവിഭാഗം ന്യൂനപക്ഷ സമുദായമാണല്ലോ. അതുകൊണ്ടുതന്നെ ഇന്ത്യൻ ക്രിസ്ത്യൻ എന്ന പരിഗണനയാണ് വ്യക്തിനിയമത്തിലിവക്കു് നല്ലപ്പെട്ടിട്ടുള്ളതു്. ഹിന്ദു, ബുദ്ധ, ജൈനർ തുടങ്ങിയ മതവിഭാഗങ്ങളിൽനിന്നു് പരിവത്തനം ചെയ്യപ്പെട്ടതിനാലാണ് ഈ രീതിയിൽ ഇന്ത്യൻ ക്രിസ്ത്യൻ എന്ന പേരവലംബിക്കുന്നതു് 1872ലെ ഇന്ത്യൻ ക്രിസ്ത്യൻ വിവാഹ നിയമത്തിലെ വ്യവസ്ഥകഠം പ്രകാരമാണ് ക്രിസ്തീയ വിവാഹ ബാധ്യത ഉറപ്പുവരുത്തുക. അതനുസരിച്ച് നിയമം ചുമതലപ്പെടുത്തുന്ന വിവാഹ രജിസ്ട്രാർക്കോ പ്രത്യേക സാഹചര്യങ്ങളിൽ മജിസ്ട്രേററിനോ, പുരോഹിതനോ വിവാഹ നടത്തിപ്പ് നിവ്ഹിക്കാവുന്നതാണ്. ക്രിസ്തീയ വിവാഹ രീതിയനുസരിച്ച് നിഷിദ്ധ ബന്ധുത്വത്തിൽ പെടാത്ത ക്രിസ്തുമതവിശ്വാസിയായ ഏതു സ്ത്രീക്കും, പുരുഷനും, ക്രിസ്തുമതാചാരം സ്വീകരിക്കാൻ തയ്യാറുള്ള അന്യമതസ്ഥക്കും മതചടങ്ങുകളോടെയും പള്ളിയിലെ ചടങ്ങുകളോടെയും (സഭയനുവദിക്കുന്ന പ്രത്യേക സാഹചര്യങ്ങളിൽ അല്ലാതെയും) നടത്തപ്പെടുന്ന ഏതൊരു വിവാഹബന്ധവും സാധുവായി പരിഗണിക്കപ്പെടും. അതുകൊണ്ടു തന്നെ മതസ്ഥാപനങ്ങളിൽ വിവാഹം രജിസ്റ്റർ ചെയ്യപ്പെടുവാനും അതു് ഔദ്യോഗിക രേഖയായിട്ടും തെളിവായിട്ടും അംഗീകരിക്കപ്പെടുവാനും ഇടയാകുന്നു. മതവിശ്വാസത്തിൻെറയടിസ്ഥാനത്തിൽ മനുഷ്യാതീത ശക്തിയാൽ കൂട്ടിയിണക്കപ്പെടുന്ന ഒന്നും വിശുദ്ധമായതുമാണ് വിവാഹമെന്നു സങ്കല്പിക്കപ്പെടുന്നതിനാൽ സാധാരണ ഗതിയിൽ കോടതി മുഖാന്തര

മോ അല്ലാത്തതോ ആയ വിവാഹമോചനവും പുനഃവിവാഹവും ക്രിസ്തീയ നിയമങ്ങരം അനുവദിക്കുന്നില്ല.

എന്നാൽ 1869-ൽ ബ്രിട്ടീഷ് പാർലമെൻറ് പാസ്സാക്കിയതും പിന്നീട് 1937, 1950, 1973 എന്നിങ്ങനെ പലപ്പോഴായി ഭേദഗതികരം വരുത്തുകയും ചെയ്ത ഇന്ത്യൻ വിവാഹമോചന നിയമപ്രകാരമാണ് ക്രിസ്ത്യൻ മതവിശ്വാസികളുടെ വിവാഹസംബന്ധമായ പ്രശ്നങ്ങരം കോടതി പരിഹരിക്കുന്നത്. ഈ നിയമപ്രകാരം ഒരു സാഹചര്യത്തിൽ മാത്രമേ വിവാഹബന്ധം വേർപെടുത്താൻ അനുവാദമുള്ളു. അപരിഹാര്യമായ വിധത്തിൽ വിവാഹബന്ധം തടസ്സപ്പെടുകയെന്നതാണാ സാഹചര്യം. ഇത്തരമൊരു അവസ്ഥ സൃഷ്ടിക്കപ്പെടുന്നതിനുള്ള അനുബന്ധഘടകങ്ങരം താഴെപ്പറയുന്നവയാണ്.

(a) എതിർകക്ഷി സഹജീവനം സാധ്യമാകാത്തവിധം വ്യഭിചാര കുററം ചെയ്യുകയാണെങ്കിൽ.

(b) എതിർകക്ഷി സഹജീവനത്തിന് ഒരു കാരണത്താലും അനുകൂലമല്ലാത്തവിധം പെരുമാറുന്നുവെങ്കിൽ.

(c) ഹർജി തീയതിക്കു് തൊട്ടുമുമ്പ് തുടർച്ചയായി രണ്ടു വഷംവരെ എതിർ കക്ഷി ഹർജികക്ഷിയെ ഉപേക്ഷിച്ച് പോകുന്നുവെങ്കിൽ.

(d) ഹർജി തീയതിക്കു് തൊട്ടുമുമ്പ് രണ്ടു വഷംവരെ വധൂവരന്മാർ വേർപെട്ട് ജീവിക്കുകയാണെങ്കിൽ, ഒപ്പം എതിർകക്ഷി ബന്ധം വേർപെടുത്തുന്നതിനനുകൂലമാണെങ്കിൽ.

(e) തുടർച്ചയായി 5 വഷംവരെ വധൂവരന്മാർ വേർപെട്ട് താമസിക്കുകയാണെങ്കിൽ.

ഇത്തരത്തിൽ അടിസ്ഥാന നിയമത്തിന് കാതലായ മാററം വന്നിട്ടുണ്ടെങ്കിലും ഇന്ത്യൻ വിവാഹമോചന നിയമം അതുരക്കൊള്ളാനോ ഭാര്യയ്ക്കും ഭർത്താവിനും തുല്യ പദവി നല്കി പ്രശ്നം പരിഹരിക്കാൻ വേണ്ട മാററം വ്യവസ്ഥകളിൽ വരുത്താനോ തയ്യാറായിട്ടില്ല. ഇതിൻെറ ഫലമായി 1985ലെ സോണിയ സക്കറിയാ കേസുരംപ്പെടെ ഒട്ടേറെ സന്ദർഭങ്ങളിൽ ഇന്ത്യൻ സാഹചര്യത്തെയും നിയമത്തെയും കോടതികരംക്ക് വിമർശിക്കേണ്ടിവന്നിട്ടുണ്ട്, ഇതിനും പുറമെ 1978ലേയും 1983ലേയും ലോ കമ്മീഷൻ റിപ്പോർട്ടുകളും വിവാഹമോചന നിയമത്തിൻെറ പരിഷ്കാരം നിർബന്ധമായി ശുപാർശ ചെയ്യുന്നുണ്ട്. കുറഞ്ഞപക്ഷം ഹിന്ദു വിവാഹനിയമത്തിനൊപ്പമോ, പ്രത്യേക വിവാഹ നിയമവ്യവസ്ഥകളോ ഇക്കാര്യത്തിൽ സ്വീകാര്യമാക്കേണ്ടതാണെന്ന് കമ്മീഷൻ സൂചിപ്പിക്കുന്നു. ഇതെല്ലാമായിട്ടും ഇന്ത്യൻ വിവാഹമോചനനിയമത്തിൻെറ 10-ാം വകുപ്പും അതാസ്പദമാക്കി സ്ത്രീകളെ ചൂഷണം ചെയ്യുന്നതും യാതൊരു മാററവുമില്ലാതെ തുടരുകയാണ്. അതിനടിസ്ഥാനമായ വ്യവസ്ഥകരം എന്തെന്നു നോക്കാം. ഈ നിയമത്തിൻെറ വകുപ്പ് 10 അനുസരിച്ച് ഭർത്താവിന് വിവാഹമോചനത്തിനായി ചൂണ്ടിക്കാട്ടാവുന്ന ഏക കാര

ണം ഭാര്യയുടെ സ്വഭാവദൂഷ്യവും പരപുരുഷബന്ധവുമാണ്. എന്നാൽ ഭാര്യക്ക് ഭർത്താവിനെതിരെയുയർത്താവുന്ന കാരണങ്ങൾ പലതുണ്ട്. അവിടെയാണ് നാം ശ്രദ്ധിക്കേണ്ടതും.

(1) മതം മാറുകയോ മറ്റൊരു സ്ത്രീയെ വിവാഹം കഴിക്കുകയോ ചെയ്യുക.

(2) ദ്വിഭാര്യത്വവും വ്യഭിചാരവും.

(3) മറ്റൊരു സ്ത്രീയെ വിവാഹം കഴിക്കുകയും വ്യഭിചാരം നടത്തുകയും.

(4) ബലാൽസംഗം, പ്രകൃതി വിരുദ്ധ നടപടി, ക്രൂരത.

(5) ക്രൂരതയോടൊപ്പം വ്യഭിചാരവും.

(6) കാരണമില്ലാതെ ഉപേക്ഷിച്ചുപോകയും വ്യഭിചാരവൃത്തി ചെയ്യുകയും.

ഇങ്ങനെയുള്ള എല്ലാ സാഹചര്യങ്ങളിലും വിവാഹമോചനം നേടാൻ ഭാര്യ ഭർത്താവിന്റെ വ്യഭിചാരക്കുറ്റം തെളിയിച്ചെങ്കിൽ മാത്രമേ സാധിക്കുകയുള്ളു. തന്നെയുമല്ല ഈ നിയമത്തിലൊരിടത്തും വ്യഭിചാരമെന്ന പദം അതിന്റെ പരിധി, പ്രയോഗം ഇവ നിർവ്വചിക്കപ്പെട്ടിട്ടുമില്ല. ചുരുക്കത്തിൽ ഭാര്യയുടെ മേൽ വ്യഭിചാരം ആരോപിച്ച് ഭർത്താവിന് വിവാഹമോചനം നേടാനാവുമെങ്കിൽ മറ്റു വിവാഹബന്ധ കുറ്റങ്ങളോടൊപ്പം, നിർവ്വചിക്കപ്പെട്ടിട്ടില്ലാത്ത വ്യഭിചാരകുറ്റം കൂടി തെളിയിക്കപ്പെട്ടെങ്കിൽ മാത്രമേ ഭാര്യക്ക് ഭർത്താവിനെതിരെ വിവാഹമോചനം സാധിച്ചെടുക്കുവാൻ കഴിയുള്ളു എന്ന നിലവരുന്നു.

ഒട്ടേറെ സാഹചര്യങ്ങളിൽ മറ്റു മതങ്ങൾ വിവാഹമോചനമനുവദിക്കുമെങ്കിൽ ക്രിസ്തുമതം അത് ഒരു സാഹചര്യത്തിലേക്ക് ചുരുക്കുന്നു. അവിടെത്തന്നെ പുരുഷ-സ്ത്രീ വിവേചനം നീചമായ രീതിയിൽ അടിച്ചേല്പിക്കപ്പെടുന്നു. നേരത്തേ സൂചിപ്പിച്ച സോണിയ മുതൽ എത്രയോ ക്രിസ്ത്യൻ സ്ത്രീകളുടെ ജീവിതം നരകതുല്യമാക്കാൻ ഈ വ്യവസ്ഥ വിനിയോഗിക്കപ്പെടുന്നുവെന്ന് വ്യക്തമല്ലേ. ഈ സ്ഥിതിക്ക് ന്യായീകരണമായിപ്പറയപ്പെടുന്നത് ക്രിസ്ത്യൻ വിഭാഗത്തിന്റെ ന്യൂനപക്ഷാവസ്ഥയും പിന്നോക്ക സ്ഥിതിയുമാണ്. ഒപ്പം മതപുരോഹിതന്മാരുടേയോ സംഘടനകളുടേയോ ഭാഗത്തുനിന്നും പരിഷ്കാരത്തിനു വേണ്ടി ഒരു തരത്തിലുള്ള ആവശ്യവും ഉണ്ടാകുന്നില്ല എന്നതുമാണ്. അതേയവസരത്തിൽ വിവാഹമോചനം വിശ്വാസത്തെ ഹനിക്കുമെന്ന് പ്രചരിപ്പിക്കാനും ശ്രമിക്കുന്നു. ഇവിടെ യഥാർത്ഥസ്ഥിതി ബോദ്ധ്യപ്പെടുത്താനും ലോകമെമ്പാടുമുണ്ടാകുന്ന മാററം ഉൾക്കൊള്ളാനുമുള്ള പ്രവർത്തനങ്ങൾ നാം നടത്തേണ്ടിയിരിക്കുന്നു.

മുസ്ലീം വിവാഹനിയമം ചർച്ച ചെയ്യുംമുമ്പ് മുസ്ലീം മതാചാര പ്രകാരമുള്ള വ്യക്തിനിയമങ്ങളുടെ ഉല്പത്തികൂടിയറിഞ്ഞിരിക്കേണ്ടതുണ്ട്. അല്ലാഹുവിലും മുഹമ്മദ് പ്രവാചകനിലും വിശ്വസിക്കുന്ന ഏതൊരാളും മുസ്ലീം മതാചാരങ്ങൾക്ക് വിധേയനായിരിക്കും. ജന്മനാലോ, മതപരിവർത്തനത്തിലൂടെയോ ദത്തെടുക്കുന്നതിലൂടെയോ ഒരാൾ മുസ്ലീം ആയി മാറും. മുസ്ലീം മതവിശ്വാസികളെത്തന്നെ സുന്നികളും ഷിയാകളും ആയി വിഭജിച്ചിരിക്കുന്നു. സുന്നികൾ തന്നെ ഹനഫികൾ, മാലിക്കുകൾ, ഷാഫികൾ, ഹനബലി എന്നിങ്ങനെ നാലു വിഭാഗത്തിൽ വരും. ഇസ്മലിയകൾ, ഇത്ന അഷാരി, സയ്ദിയകൾ എന്നിങ്ങനെ ഷിയാവിഭാഗവും പുനർവിഭജിക്കപ്പെട്ടിരിക്കുന്നു. ഇതുകൂടാതെ ഒട്ടേറെ അവാന്തര വിഭാഗങ്ങളും മുസ്ലീം ജനതയ്ക്കിടയിലുണ്ട്. അവർക്കൊക്കെ പ്രത്യേകം ബാധകമായിട്ടുള്ള ആചാരക്രമങ്ങളുമുണ്ട്. അവയെല്ലാം സവിസ്തരം പ്രതിപാദിക്കുന്നതിനു പകരം ഒരു പൊതു അവലോകനം മാത്രമേ സാദ്ധ്യമാകുന്നുള്ളു (കേരളത്തിലെ മലബാർ മുസ്ലീങ്ങൾ ഷാഫിവിഭാഗത്തിൽ പെടുന്നവരാണ്).

ഇന്ത്യയിൽ മുസ്ലീം നിയമത്തിന്റെ ഉല്പത്തി 11-ാം നൂററാണ്ടിൽ ബർഹനുദ്ദീൻ രചിച്ച 'ഹിദായ'', 17-ാം നൂററാണ്ടിൽ ഔറംഗസേബിന്റെ കാലത്ത് ഷേക്ക് നിസംബർ ഹൻപുരി രചിച്ച ഫത്‌വ അലംഗ്രി, A D 1277-നടുത്ത് രചിക്കപ്പെട്ട ഷരി-അൽ-ഇസ്ലാം തുടങ്ങിയവയിൽ നിന്നാണ്. ഖുർ-ആൻ, പ്രവാചകന്റെ അരുളപ്പാടുകൾ (ഇജ്മ), മതാചാരാനുഷ്ഠാനങ്ങൾ, താത്വിക ചിന്തകൾ (ഖിയാസ്) ഇവയാണ് മുസ്ലീംനിയമത്തിന്റെ പ്രാഥമികാടിസ്ഥാനം. കൂടാതെ മതഗ്രന്ഥ വ്യാഖ്യാനങ്ങളും, കോടതിവിധികളും, നിയമനിർമ്മാണ സഭയുടെ സംഭാവനകളും ഇവയിൽ പെടും. ശരി-അത്ത് ആക്റ്റ് (1937) വക്കഫ് ആക്റ്റ് (1954) ശിശുവിവാഹനിരോധന നിയമം (1929) മുസ്‌ലീം വിവാഹമോചന നിയമം (1939) മുസ്‌ലീംവനിതാ സംരക്ഷണ നിയമം എന്നിവയെല്ലാം ഈ വിഭാഗത്തിൽ വരും. ഇതിൽ അല്ലാഹുവിന്റെ കല്പനകളെന്നും, പിന്തുടരേണ്ടുന്ന മാർഗ്ഗങ്ങളെന്നും വിവക്ഷിക്കപ്പെടുന്ന ശരി-അത്താണ് ഏററവും പ്രധാനപ്പെട്ടതു്. സ്വത്തവകാശം, പിന്തുടർച്ചാവകാശം, വിവാഹം, വിവാഹമോചനം, ജീവനാംശം, മഹർ, രക്ഷാകർത്തൃത്വം, ദാനക്രമം, ട്രസ്റ്റുകളുടെ ഭരണം, വക്കഫ് തുടങ്ങി പലതും ശരി അത് നിയമത്തിൽ വ്യവസ്ഥ ചെയ്യപ്പെടുന്നു. ചുരുക്കത്തിൽ മുസ്ലീം ജനവിഭാഗത്തിന്റെ വ്യക്തിനിയമമാണ് ശരി-അത്ത് എന്നു പറയാം. 1937-ൽ ബ്രിട്ടീഷ് ഭരണകാലത്ത് മതപണ്ഡിതന്മാരുടെയും നിയമജ്ഞരുടെയും നിർദ്ദേശപ്രകാരം പാസ്സാക്കപ്പെട്ടിട്ടുള്ളതാണീ നിയമം. കാലോചിതമായി പിന്നീടൊരിക്കലും പരിഷ്ക്കരിക്കപ്പെടാത്ത ഈ നിയമം തന്നെയാണ് സ്വതന്ത്ര ഇന്ത്യയിൽ ഇന്നും നിലനില്ക്കുന്നതു്. ഇതിന്റെ അനന്തരഫലം ഷാബാനു കേസ് മുതൽ, തിരുവനന്തപുരത്തെ ഹദ്ദടി സംഭവം വരെ എത്രയോ രംഗങ്ങളിൽ നാമറിയുന്നു.

## മുസ്ലീം വിവാഹനിയമം

ഇതിൻപ്രകാരം സാധുവാക്കപ്പെടുന്ന വിവാഹത്തിന് പ്രധാനമായും നാലുപാധികൾ പാലിച്ചിരിക്കണം.

1) വിവാഹിതരാകാനുള്ള അർഹത-പ്രായപൂർത്തി (18 വയസ്സ് പ്രശ്നമല്ല) എത്തിയവർക്കാണ് വിവാഹം വിധിക്കപ്പെട്ടിരിക്കുന്നത്. അല്ലാത്തവരെ മൈനറായിക്കരുതും. വിവാഹസമ്മതം നല്ലാനവർക്കർഹതയില്ല. എന്നാൽ അവരുടെ അച്ഛൻ, അച്ഛൻെറ അച്ഛൻ, സഹോദരൻ, അമ്മ, അമ്മയുടെ സഹോദരൻ എന്നിവരെ വിവാഹസമ്മതം നല്ലാനനുവദിക്കുന്നുണ്ട്. ഷിയ നിയമമനുസരിച്ച് അച്ഛനും മുത്തച്ഛനും മാത്രമേ ഈ പ്രകാരം അർഹതയുള്ളു. ഇത്തരം വിവാഹങ്ങൾ പ്രായപൂർത്തിയെത്തുമ്പോൾ സ്വീകരിക്കുകയോ നിരാകരിക്കുകയോ ചെയ്യാം. നിരാകരിക്കപ്പെട്ടാൽ ആ വിവാഹം സ്വമേധയാ അസാധുവാകും. കോടതികൾക്ക് ഇത്തരം വിവാഹങ്ങളെ അസാധുവായി പ്രഖ്യാപിക്കയും ചെയ്യാം.

2) സ്വമേധയായുള്ളതും നിയമവിധേയവുമായ സമ്മതം-ഇത് മുസ്ലീം വിവാഹത്തിനത്യന്താപേക്ഷിതമാണ്. അച്ഛൻെറയോ അമ്മയുടെയോ സമ്മതം ഇവിടെ പകരം വയ്ക്കാനാവില്ല. സ്വമേധയാ അല്ലാത്തതും നിർബന്ധിച്ചോ കളവായോ സ്വീകരിക്കുന്നതുമായ വിവാഹസമ്മതവും സാധുവായിരിക്കില്ല.

3) ആചാരക്രമങ്ങൾ-മതപരമായ ചടങ്ങുകൾക്ക് മുസ്ലീം വിവാഹത്തിൽ അധികം പ്രധാന്യമില്ല. എന്നാൽ വിവാഹം ഭൗതികമായ ഒരു കരാറായിക്കാണാനും അത് സാധുവായിരിക്കാൻ വേണ്ടുന്ന നിർദ്ദേശങ്ങളും അവയുടെ പാലനവും നിർബന്ധിതമായി മുസ്ലീംനിയമം വ്യവസ്ഥചെയ്യുന്നു. വിവാഹനിർദ്ദേശം ഒരു പൊതുചടങ്ങിൽവച്ച നല്ലണം. അവ അങ്ങനെ തന്നെയോ സ്വകാര്യമായോ സ്വീകരിക്കപ്പെടാം. ഹനഫി നിയമത്തിൽ സ്ഥിരബുദ്ധിയും വിവേകവുമുള്ള രണ്ട് പുരുഷസാക്ഷികളും ഉണ്ടാവണമെന്ന് നിർദ്ദേശിക്കുന്നു. ഇതോടൊപ്പം വിവാഹങ്ങൾ മതപരമായി ചിട്ടപ്പെടുത്തുന്ന രജിസ്റ്ററുകൾ സൂക്ഷിക്കുന്ന നടപടിയും നിലവിലുണ്ട്.

4) നിഷിദ്ധബന്ധുത്വം-അത് പൂർണ്ണമെന്നും ഭാഗികമെന്നും രണ്ടു തരത്തിൽപ്പെടും. അച്ഛൻ-അമ്മ വഴിയുള്ള മുൻമുറക്കാരോ, ഇളമുറക്കാരോ സഹോദരസന്താനങ്ങൾ, ഭാര്യാമാതാവ്, ഭാര്യയുടെ മാത്രം മകൾ, അച്ഛൻെറ ഭാര്യ, മകൻെറ ഭാര്യ, അവരുടെ മക്കൾ തുടങ്ങിയവരും പോററമ്മമാരും നിഷദ്ധബന്ധത്തിൽപ്പെടും. നിലവിലൊരു വിവാഹബന്ധത്തിൽപ്പെട്ട സ്ത്രീയും പൂർണ്ണവിലക്കിൽപ്പെടും.

കൃത്യവും നിയമപരവുമായ സാക്ഷികളില്ലാത്തതും, അനുവദിക്കപ്പെട്ടിട്ടുള്ളതിലധികമായി സ്വീകരിക്കുന്നതും, അന്യമതത്തിൽപ്പെടുന്നതും ഗർഭിണിയായിരിക്കുന്നതും ഇദ്ദത് പാലിക്കുന്നതുമായ സ്ത്രീകളും പരസ്പര

ബന്ധുത്വത്തിൽ (സഹോദരിമാർ) പെടുന്നവരും ആനുപാതിക വിലക്കിന്റെ പരിധിയിൽ വരും. ഇതുകൂടാതെ സമാന അന്തസ് പാലിക്കാനാകാത്തവരും, പ്രകൃതിവിരുദ്ധ ബന്ധത്തിലേർപ്പെടുന്നവരും തീർത്ഥാടനത്തിലേർപ്പെട്ടിരിക്കുന്നവരും തമ്മിലുള്ള വിവാഹവും നിരോധിച്ചിരിക്കുന്നു. ഇത്തരം ആളുകൾ തമ്മിലോ വ്യവസ്ഥകൾക്ക് വിരുദ്ധമായോ നടക്കുന്ന വിവാഹങ്ങൾ നിയമദൃഷ്ടിയിൽ ശൂന്യവും, ശൂന്യമാക്കപ്പെടാവുന്നതുമാണ്.

മുസ്ലീം വിവാഹനിയമത്തിൽ ഏററവും അപഹസിക്കപ്പെടേണ്ടുന്ന ഒന്നാണ് മുട്ടാവിവാഹം. ഒരു നിശ്ചിത കാലയളവിലേക്ക് നിശ്ചിത പ്രതിഫലത്തിന്റെയടിസ്ഥാനത്തിൽ കേവലസുഖസംതൃപ്തിക്കുവേണ്ടി സ്ത്രീയും പുരുഷനും കരാർപ്രകാരം ഏർപ്പെടുന്ന വിവാഹമാണിത്. മററു വിവാഹം സാധുവാകുന്നതിനുള്ള എല്ലാ ഉപാധികളും ഇവിടേയും ബാധകമാണ്. ഈ വിവാഹം മൂലം സഹജീവനത്തിന് സാധ്യമാകുമെങ്കിലും സ്ത്രീക്ക് ഭാര്യയുടെ പദവിയോ അവകാശങ്ങളോ ലഭ്യമല്ല. എന്നാലിതിലുണ്ടാകുന്ന മക്കളെ നിയമപരമായി കണക്കാക്കുന്നതും പാരമ്പര്യസ്വത്തിനവകാശികളാക്കുന്നതുമാണ്. ഇത്തരത്തിൽ എത്ര ഭാര്യമാരെ സ്വീകരിക്കുന്നതിനും വിലക്കില്ല. എന്നാലീ വിവാഹകാലയളവിൽ ഭർത്താവ്, മരിച്ചാൽ ഭാര്യ ഇദ്ദത് അനുഷ്ഠിക്കേണ്ടതുണ്ട് എങ്കിലും വിവാഹമോചനത്തിനിവിടെ യാതൊരർഹതയുമില്ല. ജീവനാംശം അനുവദിക്കപ്പെടുന്നില്ലെങ്കിലും ബന്ധം ഉപയോഗിക്കപ്പെടുന്നില്ലെങ്കിൽകൂടി ഭാര്യ പകുതി മഹറിന് അവകാശിയായിരിക്കും. ഭർത്താവിന്റെയോ ഭാര്യയുടേയോ മരണത്തിലും സമയപരിധി കഴിയുമ്പോഴും, പൊതുസമ്മതപ്രകാരവും, ഭർത്താവ് അനുവദിക്കുന്നപക്ഷവും ഈ തരം വിവാഹം വേർപെടുത്തപ്പെടും. ഒരേ സമയം നാലു ഭാര്യമാരെ പാലിക്കുന്നതിലും എത്രയോ നികൃഷ്ടമായ ഒന്നാണിത്. ഒരുപക്ഷേ സദുദ്ദേശ്യത്തോടെ മതാചാര്യൻമാർ വിധിച്ചതാണെങ്കിൽകൂടി വിദ്യാവിഹീനരും, സാമ്പത്തിക പിന്നോക്കാവസ്ഥയിലുള്ളവരും ദുർബ്ബലരുമായ ജനവിഭാഗത്തെ പ്രത്യേകിച്ച് സ്ത്രീകളെ ഈ നിയമം എത്രമാത്രം ചൂഷണം ചെയ്യുന്നുവെന്നത് പ്രത്യക്ഷത്തിൽ വ്യക്തമാണല്ലോ. കേരളത്തിൽപോലും ഇത്തരം വിവാഹങ്ങൾ റിപ്പോർട്ട് ചെയ്യപ്പെടുന്ന സ്ഥിതി നിലവിലുണ്ട്.

മുസ്ലീം വിവാഹസാധുതയ്ക്കു മറെറാരടിസ്ഥാന ആവശ്യമാണ് മഹർ. വിവാഹസമയം ഭർത്താവ് ഭാര്യയ്ക്ക് നൽകുന്നതും നൽകാമെന്നു സമ്മതിക്കുന്നതുമായ പാരിതോഷികമാണ് മഹർ. ഇതിന്മേൽ സ്ത്രീക്ക് പൂർണ്ണമായ അവകാശമാണനുവദിക്കപ്പെട്ടിട്ടുള്ളത്. അവരുടെ സുരക്ഷിതത്വം ഉറപ്പാക്കാനും ഭർത്താവിന്റെ പക്ഷപാതിത്വ നടപടിയിൽനിന്നു രക്ഷിക്കാനുമാണീ വ്യവസ്ഥ. മഹർ പ്രധാനമായി രണ്ടു വിധമുണ്ട്. കോടതി വഴി നിശ്ചയിക്കുന്നതും കക്ഷികൾ പരസ്പരസമ്മതത്താൽ നിശ്ചയിക്കുന്നതും. രണ്ടാമത്തെ വിഭാഗം വിവാഹത്തിനുമുമ്പോ, വിവാഹസമയത്തോ നിശ്ചയിക്കാവുന്നതും, അപ്പോൾതന്നെയോ എന്തെങ്കിലും തരത്തിൽ വിവാഹബന്ധം വേർപെടുമ്പോഴോ നൽകാവുന്നതുമാണ്. നിയമപ്രകാരമുള്ള വിവാഹബന്ധം ഉപയോഗിക്കപ്പെട്ടാൽ വധു മഹറിന്റ് പൂർണ്ണമായും,

അല്ലെങ്കിൽ പകുതി മഹറിനും, അസാധുവാക്കപ്പെടുന്ന വിവാഹങ്ങളിൽ നിശ്ചിത മുഴുവൻ മഹറിനും വധു അർഹയായിരിക്കും. എന്നാൽ ബന്ധം ഉപയോഗിക്കപ്പെടും മുമ്പോ, പ്രായപൂർത്തിയെത്തുമ്പോഴോ ഭാര്യ വിവാഹം നിരാകരിക്കുകയോ, അസാധുവാക്കപ്പെടുകയോ ചെയ്താൽ മഹറിന്നർഹത യുണ്ടാവില്ല. ഇവിടെയും സ്ത്രീകളുടെ സുരക്ഷയാണ് ലക്ഷ്യമെങ്കിലും മത ത്തിന്റെ ദുസ്വാധീനവും ജനങ്ങളുടെ അജ്ഞതയും മൂലം ഒട്ടേറെ ചൂഷണ സാധ്യത നിലവിലുണ്ട്. എന്നാൽ അതിശയകരമായ ഒരു വ്യവസ്ഥ ഈ ഭാഗത്തുള്ളത് വിധവയാകുന്ന ഭാര്യക്ക് അവരർഹിക്കുന്ന മഹർ ലഭ്യമാകു ന്നതുവരെ ഭർത്താവിന്റെ വസ്തുക്കൾ സ്വന്തമായിവച്ച് അനുഭവിക്കാമെന്ന താണ്. മറ്റൊരു ശ്രദ്ധേയമായ വിവാഹവ്യവസ്ഥ 'ഇദ്ദത്' പാലനമാ ണ്. വിവാഹമോചനത്താലോ ഭർത്താവ് മരിക്കുന്നതിനാലോ ഒരു വി വാഹബന്ധം ഇല്ലാതാക്കപ്പെടുമ്പോൾ ഭാര്യ ഗർഭിണിയാണോയെന്നറിയു വാനും കുട്ടിയുടെ പിതൃത്വം തക്കമെന്യേ നിശ്ചയിക്കുവാനുമാണിതനുഷ്ഠി ക്കുക. വിവാഹമോചിതയാകുന്ന സ്ത്രീ ബന്ധം അതിനകം ഉപയോഗ പ്പെടുത്തിയിട്ടുണ്ടെങ്കിൽ 3 ചന്ദ്രമാസം വരേയും, അസാധുവാക്കപ്പെടുന്ന വിവാഹത്തിൽ 3 ചന്ദ്രമാസം വരേയും, ഭർത്താവ് മരിക്കുന്ന സ്ത്രീ ഏതു സാഹചര്യത്തിലും 4 മാസവും 10 ദിവസത്തേക്കും ഇദ്ദത് ആചരിക്കണം. ഭർത്താവിന്റെ മരണസമയം സ്ത്രീ ഗർഭവതിയാണെങ്കിൽ പ്രസവം വരെയും ഇദ്ദത് കാലയളവായിരിക്കും.

ഇനിയിവിടെ പരിശോധിക്കേണ്ടുന്നതു് മുസ്‌ളീം വിവാഹമോച ന നിയമമാണ്. ഇതു് ബന്ധപ്പെട്ട കക്ഷികളുടെ പ്രവൃത്തിമൂലമോ നിയമ ത്തിന്റെ പ്രയോഗം മൂലമോ ഉണ്ടാകാം. ആദ്യവിഭാഗത്തെ തലാഖ്, ഖുലാ എന്നിങ്ങനെ പ്രധാന രണ്ടു് വിഭാഗങ്ങളായി തിരിക്കാം. ഇതിൽ തലാഖ് വ്യക്തിയുടെ പെരുമാററത്തിലൂടെയും ഖുലാ മുൻ കരാർ പ്രകാര വും നിലവിൽ വരുന്നവയാണ്. വ്യക്തിയുടെ മരണം, മതം മാററം തുടങ്ങിയവ മൂലമുണ്ടാകുന്ന വിവാഹ മോചനം രണ്ടാമത്തെ വിഭാഗമായ ഖുലായിൽപ്പെടും.

അടുത്ത കാലത്തായി ഏററവുമധികം ചർച്ച ചെയ്യപ്പെട്ടിട്ടുള്ള ഒന്നാ ണല്ലോ തലാഖ്. അതുതന്നെ മതപരമായി അംഗീകൃതമെന്നും അല്ലാ ത്തതെന്നും രണ്ടു തരമുണ്ട്. ഇതിൽ ഭർത്താവ് മൂന്നു പ്രാവശ്യം തലാഖ് വ്യ ക്തമായും സ്ഫുടമായും ഉച്ചരിക്കുന്നതിലൂടെയാണ് വിവാഹമോചനം നടക്കുക. ഏററവും അംഗീകൃത തലാഖ് രീതിയെ 'തലാഖ് അഹ്‌സൻ' എന്നു പറയാം. തുടർച്ചയായ രണ്ടു് ആർത്തവകാലത്തിനിടയിൽ സ്ത്രീയുടെ പാതിവ്രത്യം കാത്തു സൂക്ഷിച്ചുകൊണ്ടു് അതിനുശേഷം പൂർണ്ണമനസ്സോടെ ഭാര്യയെ ഉപേക്ഷിച്ചതായി പ്രഖ്യാപിക്കുന്നതാണിത്. ഇത്തരം മോചന ശേഷം ഇദ്ദത് കാലയളവിൽ തലാഖ് പിൻവലിച്ച് വിവാഹം പുനഃ സ്ഥാപിക്കുകയും ചെയ്യാം. അംഗീകൃത തലാഖിന്റെ മറെറാരു രീതിയാ ണ് 'തലാഖ് ഹാസൻ'. ഇതിൽ തുടർച്ചയായ മൂന്നു് ആർത്തവകാലത്തിനി ടയിൽ ഓരോരിക്കലായി, ഭാര്യയുടെ പാതിവ്രത്യം ലംഘിക്കപ്പെടാതെ തന്നെ, തലാഖ് ഉച്ചരിക്കുകയാണ് ചെയ്യുന്നതു്. ആദ്യ രണ്ടു ഘട്ടത്തിലും

തലാഖ് പിൻവലിക്കാമെങ്കിലും മൂന്നാമത്തെ ഉച്ചാരണശേഷം ഒരു തരത്തിലും സഹജീവനം പുനഃസ്ഥാപിക്കാൻ അനുവദിക്കുന്നില്ല. അത്ത് നിഷേധിക്കാനാവാത്ത തലാഖ് ആയി മാറും. ഇനി അംഗീകൃതമല്ലാത്ത തരം തലാഖുകളാണുള്ളത്. രണ്ടാമത്തെ ഖലീഫ- ഉമ്മർ- അൽ- ഫറൂഖിൻെറ കാലത്ത് നടപ്പായതും പിൻവലിക്കാനാകാത്തതുമാണിവ. മൂന്നു പ്രാവശ്യം ഒന്നിച്ചോ, ഒററയ്ക്കൊററയ്ക്കോ, ഒരു തരത്തിലും പിൻവലിക്കാനാകാത്ത തരത്തിൽ ഒരു പ്രാവശ്യമോ ഒരു ആർത്തവ ഘട്ടത്തിനിടയിൽ തന്നെ തലാഖ് ഉച്ചരിക്കുന്ന രീതിയാണത്. ഇതോടൊപ്പം 'തലാഖ്നാമ'യെന്ന പേരിൽ വിവാഹമോചനം എഴുതിക്കൊടുക്കുന്ന സമ്പ്രദായവും നിലവിലുണ്ട്. ഇതു കൂടാതെ നാലു മാസം വരെ ലൈംഗിക ബന്ധത്തിൽ ഏർപ്പെടാതിരുന്നശേഷം ഭർത്താവ് പൂർണ്ണമായി പ്രഖ്യാപിക്കുന്ന മോചനമായ 'ഇല്' ഭാര്യയെ നിഷിദ്ധബന്ധത്തിൽപ്പെടുന്ന സ്ത്രീയായി പ്രഖ്യാപിക്കുന്ന 'സിഹാർ' തുടങ്ങിയ രീതികളുമുണ്ട്. നമ്മുടെ ഇന്നത്തെ ചുററുപാടിൽ വിവാഹിതയാകുന്ന സ്ത്രീയെ ഭർത്താവ് ഏകപക്ഷീയമായി മൂന്നു പ്രാവശ്യം തലാഖ് ചൊല്ലുന്നതിലൂടെ, യാതൊരു കാരണവും കാണിക്കാതെ ബന്ധം വേർപെടുത്തുന്ന രീതിയുടെ സാംഗത്യം ഇതിനകംതന്നെ ബോദ്ധ്യപ്പെട്ടിരിക്കുമല്ലോ.

മുസ്ളീം വിവാഹമോചനത്തിനുള്ള മറെറാരു മാർഗ്ഗമായ 'ഖുലാ' യിൽ വിവാഹത്തിലൂടെ സൃഷ്ടിക്കപ്പെടുന്ന കരാറുകളും ബാദ്ധ്യതകളും പൂർണ്ണമായി വിമോചിക്കപ്പെടുകയും അതിനുള്ള പരിഹാരത്തിനർഹ വിധിക്കുകയും ചെയ്യുന്നുണ്ട്. ഷിയ നിയമപ്രകാരം രണ്ടു സാക്ഷികളുടെ സാന്നിദ്ധ്യത്തിലുള്ള ഖുലാ മാത്രമേ നിലനില്ക്കുകയുള്ളു. ഒരു പ്രാവശ്യത്തെ ഉച്ചാരണത്തിലൂടെ നിലവിൽ വരുന്ന തലാഖിന് തുല്യമാണ് ഖുലയുടെ പ്രാബല്യവും.

മൂന്നാമത്തെ വിവാഹമോചനമാർഗ്ഗം പ്രവാചകൻെറ പ്രഖ്യാപനങ്ങൾക്കനുസൃതമായി 1939-ലെ മുസ്ലീം വിവാഹമോചനവ്യവസ്ഥകളുടെയടിസ്ഥാനത്തിൽ 'കാസി'മാരുടെ തീരുമാനപ്രകാരം മുസ്ളീം സ്ത്രീകൾക്ക് വിവാഹമോചനം നേടാനുള്ള മാർഗ്ഗമായ ഫക്സ് ആണ്. പ്രായപൂർത്തി നിരാകരണ രീതിമൂലമോ, ഭർത്താവിൻെറ തുടർച്ചയായ 4 വർഷത്തെ തിരോധാനം, രണ്ടു വർഷകാലം തുടർച്ചയായി സംരക്ഷണ ബാധ്യതയിൽനിന്നു വിട്ടുനിൽക്കൽ, ഏഴു വർഷത്തെ ജയിൽവാസം, വിവാഹധർമ്മാനുഷ്ഠാനത്തിലെ വിമുഖത, പ്രത്യുല്പാദന ശേഷിയില്ലായ്മ, തുടർച്ചയായുള്ള ഭ്രാന്ത്, കുഷ്ഠരോഗം, ലൈംഗിക രോഗങ്ങൾ, ക്രൂരത ഇവയുടെ അടിസ്ഥാനത്തിലോ ഭാര്യക്ക് വിവാഹമോചനം തേടാം. ഇതിനും പുറമേയാണ് ബന്ധപ്പെട്ട കക്ഷികളുടെ മരണം, മതംമാററം തുടങ്ങിയ സാഹചര്യങ്ങളിൽ നിയമപരമായുണ്ടാകുന്ന വിവാഹമോചനം.

വിവാഹം, വിവാഹമോചനം, ജീവനാംശവും സംരക്ഷണവും തുടങ്ങിയവ എടുത്തു പരിശോധിച്ചാൽ അല്പമെങ്കിലും കാലോചിതമായി പരിഷ്കരിക്കപ്പെട്ടിട്ടുള്ളത് ഹിന്ദുനിയമം മാത്രമാണെന്നു കാണാം. മററു

ള്ളിടത്തെല്ലാം സ്ത്രീകൾക്കെതിരേ പക്ഷപാതിത്വവും ചൂഷണവും നിരന്തരം നിലനില്ക്കുന്നതായിക്കാണാം. ഈ സാഹചര്യത്തിലാണ് പ്രത്യേക (വിശേഷ) വിവാഹനിയമത്തിന്റെ പ്രസക്തി വർദ്ധിക്കുന്നത്. ഇന്ത്യയിൽ ഏതൊരു വ്യക്തിക്കും നിയമപ്രകാരം സ്വീകരിക്കാവുന്ന വിവാഹരീതിയും അവ രജിസ്റ്റർ ചെയ്യുന്നതിനുള്ള നടപടിക്രമങ്ങളും ബന്ധപ്പെട്ട മററു വിഷയങ്ങളുമാണ് 1954-ൽ ഇന്ത്യൻ പാർലമെൻററിൽ പാസാക്കിയ ഈ നിയമത്തിലുൾപ്പെടുന്നത്. ഈ നിയമത്തിന്റെ 4-ാം വകുപ്പ് പ്രകാരം ഇന്ത്യൻ പൗരന്മാരായ ഏതു സ്ത്രീക്കും പുരുഷനും താഴെപ്പറയുന്ന മൂന്നുപാധികൾ പാലിച്ചുകൊണ്ട് വിവാഹബന്ധത്തിലേർപ്പെടാവുന്നതാണ്.

(1) വിവാഹിതരാകുന്നവർക്ക് നിലവിൽ ജീവിച്ചിരിക്കുന്ന ഭർത്താവോ ഭാര്യയോ ഉണ്ടാകാൻ പാടില്ല.

(2) വിവാഹിതരാകുന്നവർ സ്വമേധയാ നിയമപരമായ വിവാഹസമ്മതം നല്കാനുള്ള മാനസിക നിലവാരമില്ലാത്തവരാകരുത്.

(3) മാനസിക അസ്ഥിരത കാരണം വിവാഹജീവിതം നയിക്കാനോ പ്രത്യുല്പാദനം നടത്താനോ സാധിക്കാത്തവരാകരുത്.

(4) തുടർച്ചയായ ഭ്രാന്തിനോ അപസ്മാരത്തിനോ വിധേയരാകരുത്.

(5) വിവാഹിതനാകുന്ന പുരുഷന് 21 വയസ്സും സ്ത്രീക്ക് 18 വയസ്സും പൂർത്തിയായിരിക്കണം.

(6) വിവാഹിതരാകുന്നവർ നിലനില്ക്കുന്ന നിയമപ്രകാരം നിഷിദ്ധബന്ധത്തിലുള്ളവരായിരിക്കരുത്.

ഈ നിയമത്തിന്റെ 1, 2 പട്ടികകളിൽപ്പെടുത്തിയിരിക്കുന്ന ബന്ധുക്കളാണ് നിഷിദ്ധപരിധിയിൽ വരുന്നത്. ഒരേ അച്ഛനു് ഒരേ അമ്മയിലോ ഒരേ അച്ഛനു് രണ്ടമ്മമാരിലോ ഒരേ അമ്മയ്ക്കു് രണ്ടു പുരുഷന്മാരിൽനിന്നോ പിറന്ന സഹോദരങ്ങളും അവരുടെ സന്തതികളും ദത്തെടുക്കപ്പെട്ടവരും ആയ ആളുകളാണ് ഇങ്ങനെ വിലക്കേർപ്പെടുത്തപ്പെട്ടവർ.

ഇത്തരം വിവാഹങ്ങൾ രജിസ്റ്റർ ചെയ്യാൻ ചുമതലപ്പെട്ടവർ ഗവൺമെൻറിന്റെ ഔദ്യോഗികവിജ്ഞാപനത്തിലൂടെ അതാതിടങ്ങളിൽ അധികാരപ്പെടുത്തിയിട്ടുള്ള വിവാഹ രജി: ആഫീസർമാരാണ് (മുനിസിപ്പൽ- കോർപറേഷൻ കമ്മീഷണർമാർ, പഞ്ചായത്ത് എക്സി: ആഫീസർമാർ etc).

നിയമത്തിന്റെ 5-ാം വകുപ്പ്പ്രകാരം വിവാഹിതരാകാൻ താല്പര്യപ്പെടുന്നവർ നിയമത്തിന്റെ 2-ാം പട്ടികയിലുള്ള ഫോറത്തിൽ എഴുതിത്തയ്യാറാക്കിയ നോട്ടീസ് വിവാഹ രജി: ആഫീസർക്ക് സമർപ്പിക്കണം. പ്രസ്തുത തീയതിക്ക് 30 ദിവസം മുമ്പ് മുതലെങ്കിലും നോട്ടീസ് സമർപ്പിക്കുന്ന വ്യക്തി ആ ആഫീസിന്റെ അധികാര പരിധി

കളളിൽ സ്ഥിരതാമസമുണ്ടായിരിക്കണം. വിവാഹ നോട്ടീസ് രജി: ബുക്കിൽ സൂക്ഷിക്കുകയും അതിൻെറ കോപ്പി വ്യക്തമായി കാണാവുന്ന സ്ഥലത്ത് പ്രദർശിപ്പിക്കുകയും ചെയ്യേണ്ടതാണ്. ആഫീസ് പരിധിക്കുള്ളിൽ സ്ഥിരതാമസമില്ലാത്ത കക്ഷികളുടെ കാര്യത്തിൽ നോട്ടീസിൻെറ ഒരു കോപ്പി അവരുടെ താമസസ്ഥലത്തെ ആഫീസിലയയ്ക്കുകയും പ്രസിദ്ധീകരിക്കുകയും വേണം. ഇതിനുശേഷം 30 ദിവസത്തിനകം പ്രസ്തുത വിവാഹം സംബന്ധിച്ച് ആക്ഷേപിക്കുന്നവർക്ക് എതിപ്പുള്ള പക്ഷം അതു് കാര്യകാരണസഹിതം എഴുതി തയ്യാറാക്കി രജി: ആഫീസർക്ക് സമർപ്പിക്കാവുന്നതും എതിർപ്പറിയിച്ച് 30 ദിവസത്തിനകം അതു സംബന്ധിച്ചാവശ്യമായ അന്വേഷണവും തെളിവെടുപ്പും നടത്തി രജി: ആഫീസർ വിവാഹ നോട്ടീസിന്മേൽ തീരുമാനമെടുക്കേണ്ടതുമാണ്. ഇത്തരമെതിർപ്പ് രജി: ആഫീസർ അംഗീകരിക്കുയാണെങ്കിൽ അപേക്ഷകർക്ക് ബന്ധപ്പെട്ട ജില്ലാക്കോടതിയിൽ അപ്പീൽ പോകാവുന്നതും കോടതി തീരുമാനം രജി: ആഫീസർ നടപ്പാക്കേണ്ടതുമാണ്. നിയമത്തിൻെറ 9-ാം വകുപ്പു മുഖാന്തരം കക്ഷികളേയും സാക്ഷികളേയും വിളിച്ചു വരുത്തി തെളിവെടുക്കാനും, പരിശോധന നടത്താനും, രേഖകൾ ഹാജരാക്കാൻ നിർബന്ധിക്കാനും, കമ്മീഷനെ നിയോഗിക്കാനും മററുമുള്ള സിവിൽ കോടതിയധികാരങ്ങൾ രജി: ആഫീസർക്ക് നല്ലപ്പെടുന്നു. ഈ നടപടികൾ പൂർത്തിയായശേഷം വിവാഹ രജി: ആഫീസിൽ വച്ച് ആഫീസർ മുമ്പാകെ, വിവാഹിതരാകുന്ന കക്ഷികൾ തങ്ങളുടെ ആചാരക്രമമനുസരിച്ച് പരസ്പരം മനസ്സിലാകുന്ന ഭാഷയിൽ ''ഞാൻ നിങ്ങളെ എൻെറ ഭർത്താവ് (ഭാര്യ) ആയി സ്വീകരിക്കുന്നു'' എന്നു് മൂന്നു് സുസമ്മതരായ സാക്ഷികളുടെ സാന്നിദ്ധ്യത്തിൽ പ്രതിജ്ഞയെടുത്ത്, 3-ാം പട്ടിക പ്രകാരമുള്ള സമ്മത/പ്രതിജ്ഞാപത്രത്തിൽ ഒപ്പു വച്ചശേഷമേ വിവാഹബന്ധം സാധുവാകുകയുള്ളൂ. വിവാഹം രജിസ്റ്ററിൽ ചേർത്ത് ആഫീസറുടേയും സാക്ഷികളുടേയും ഒപ്പു സഹിതം വിവാഹ രജി: സർട്ടിഫിക്കററ് കക്ഷികൾക്ക് നല്കേണ്ടതാണ്. നോട്ടീസ് കിട്ടി മൂന്നു മാസത്തിനകം എന്തെങ്കിലും കാരണത്താൽ വിവാഹം നടക്കുന്നില്ലെങ്കിൽ പുതിയ നോട്ടീസ് മുഖേന വിവാഹ രജി: ആഫീസർ അതു് പരസ്യം ചെയ്യേണ്ടതാണ്. ഈ നിയമത്തിൻെറ 3-ാം അദ്ധ്യായം 12-ാം വകുപ്പ് മൂലം ഇന്ത്യയിൽ നിലവിലുള്ള മറേറതെങ്കിലും നിയമമനുസരിച്ചോ മതാചാരപ്രകാരമോ നടന്നിട്ടുള്ള അംഗീകൃതമായ വിവാഹങ്ങൾ വിവാഹ രജി: ആഫീസിൽ രജിസ്റ്റർ ചെയ്യാവുന്നതും അതിനു് സർട്ടിഫിക്കററ് വാങ്ങി തെളിവായി സൂക്ഷിക്കാവുന്നതുമാണ്.

ഈ നിയമ പ്രകാരം നടത്തപ്പെടുന്ന വിവാഹബന്ധത്തിലെ വ്യക്തികളുടെയും അവർക്ക് ജനിക്കുന്ന കുട്ടികളുടെയും പാരമ്പര്യാവകാശവും ദായക്രമവും മററും പ്രസ്തുത വിഷയങ്ങളിൽ നിലവിലിരിക്കുന്ന പൊതു നിയമങ്ങൾ വഴി നിശ്ചയിക്കപ്പെടും. അത്തരം അവകാശങ്ങളെ ഈ വിവാഹനിയമം ഒരിക്കലും ഹനിക്കുന്നില്ല. വിവാഹമോചനം, താല്ക്കാലികമായി ബന്ധം വേർപ്പെടുത്തൽ, വിവാഹധർമ്മാനുഷ്ഠാനാവകാശം, ജീവനാംശവും സംരക്ഷണവും തുടങ്ങിയ കാര്യങ്ങളിൽ ഈ നിയമത്തിലെ വ്യവസ്ഥകളും ഏകദേശം ഹിന്ദുനിയമ വ്യവസ്ഥകൾക്കു സമാനമാകയാൽ വീണ്ടും വിശദീകരിക്കുന്നില്ല.

ഇതു കൂടാതെ ഇന്ത്യൻകരാർ നിയമപ്രകാരം വിവാഹിതരാകാൻ താല്പര്യവും നിയമപരമായി അവകാശവുമുള്ള ഏതൊരു സ്ത്രീക്കും പുരുഷനും സബ്റജിസ്ട്രാർ മുഖാന്തിരം ഒരു വിവാഹബന്ധ കരാർ രജിസ്റ്റ റാക്കുന്നതിനും അതിൻപ്രകാരം ഒന്നിച്ച് ജീവിക്കുന്നതിനും കരാറിന്റെ പാലനം തുടരുന്നതുവരെ വിവാഹിതരായിക്കഴിയാനും അവസരം നൽകുന്നു. എങ്കിലും ഇവിടെ നിയമത്തിനു മുമ്പിൽ ഭാര്യാഭർത്തൃബന്ധത്തിന് വൈവാഹിക പ്രാബല്യം ലഭ്യമല്ല. അതുകൊണ്ടുതന്നെ ഇത്തരം ബന്ധത്തിൽ സ്ത്രീക്ക് നിയമപരമായി ഭാര്യയുടെ പദവിയോ അതനുസരിച്ചുള്ള അവകാശങ്ങളോ സ്ഥാപിച്ചുകിട്ടുന്നില്ല. ഇത്തരം ബന്ധത്തിലുണ്ടാകുന്ന കുട്ടികളെ നിയമപ്രകാരം അംഗീകരിക്കുമെന്നതുമാത്രമാണേക ആശ്വാസം. നമ്മുടെ നാട്ടിൽ ഏറെ തെററിദ്ധരിപ്പിക്കപ്പെട്ടിട്ടുള്ളതും ഏറ്റെപ്പേർ അറിഞ്ഞോ അറിയാതെയോ സാധൂകരിക്കാൻ ശ്രമിക്കുന്നതുമായ ഈ സാഹചര്യം ആളുകളെ ന്യായമായും ബോധ്യപ്പെടുത്തേണ്ടതുണ്ട്.

## പിൻതുടർച്ചാവകാശനിയമം

വ്യക്തിനിയമങ്ങളിലെ മററൊരു പ്രധാന മേഖലയാണ് പിൻതുടച്ചാവകാശം സംബന്ധിച്ചുള്ളത്. ഇന്ത്യയിൽ വ്യത്യസ്ത ജാതി, മത, ഉപജാതി, വർഗ, ഗോത്രാടിസ്ഥാനത്തിലുള്ള സാമൂഹ്യക്രമം നിലനിന്നിരുന്നതിനാൽ തന്നെ അവയെ എല്ലാം ആശ്രയിച്ചുള്ള ദായക്രമവും പിൻതുടച്ചാവകാശരീതിയും മററമാണ് നിലനിന്നിരുന്നത്. കേരളത്തിൽതന്നെ കൂട്ടുകുടുംബം, തറവാട്, ബ്രഹ്മസ്വം തുടങ്ങിയും മരുമക്കത്തായം, മക്കത്തായം അളിയസന്താനനിയമം തുടങ്ങിയും വ്യത്യസ്ത രീതികൾ കാലാകാലങ്ങളിൽ നിലവിലിരുന്നതായിക്കാണാം. ഇതിന്റെ തുടർച്ചയായാണ് 1956-ൽ ഹിന്ദുപിൻതുടച്ചാവകാശനിയമം ഇന്ത്യൻ പാർലമെന്റ് അംഗീകരിച്ചത്. 'ഹിന്ദു'വിന്റെ നിർവചനത്തിൽ പെടുന്ന ഏതൊരാൾക്കും ഈ നിയമം ബാധമാക്കപ്പെടുന്നു.

ഹിന്ദു പിന്തുടച്ചാവകാശ നിയമത്തിന്റെ 8-ാം വകുപ്പ് ഹിന്ദുവായ പുരുഷന്റെ അവകാശങ്ങളെപ്പററിക്കല്പിക്കുന്നതാണ്. അതനുസരിച്ച് വ്യക്തമായ വില്പത്രമോ ഭാഗപത്രമോ അവശേഷിപ്പിക്കാതെ മരണപ്പെട്ട ഗൃഹനാഥന്റെ സ്വത്തിൽ പ്രാഥമികാവകാശം ഈ നിയമത്തിന്റെ 1-ാം പട്ടികയിൽ പെടുത്തിയിട്ടുള്ളവർക്കും അവരുടെയഭാവത്തിൽ 2-ാം പട്ടികയിൽ വരുന്നവർക്കും, മേൽകൊടുത്ത രണ്ടുവിഭാഗത്തിന്റെയും അഭാവത്തിൽ പിതൃഭാഗത്തുനിന്നും രക്തബന്ധത്തിൽപെടുന്ന സഹോദരങ്ങൾക്കും അത്തരക്കാരുമില്ലെങ്കിൽ മാതൃഭാഗത്തുള്ള രക്തബന്ധത്തിൽപ്പെട്ടവർക്കുമായി വിഭജിക്കപ്പെടും. ഇതിലോരോ വിഭാഗവും തൊട്ടു മുമ്പിലുള്ളതിനു വിധേയമായിരിക്കും. വകുപ്പ് 10-ന്റെ റൂം 1, 2, 3 പ്രകാരം അവകാശം താഴെ പറയുന്ന രീതിയിൽ വിഭജിക്കപ്പെടും.

(1) വിധവയാക്കപ്പെട്ട ഭാര്യയോ ഒന്നിലേറെ ഭാര്യമാരോ ജീവിച്ചിരിക്കുന്നുവെങ്കിൽ ആകെ ഓഹരിയുടെ ഒരു ഭാഗം അവർക്കവകാശപ്പെടും.

(2) അവശേഷിക്കുന്നതിൽ പുത്രന്മാരും പുത്രികളും അമ്മയും ഓരോ ഭാഗത്തിനവകാശികളാകും.

(3) നേരത്തേ മരിച്ചുപോയ മകൻെറ/മകളുടെ അവകാശികളുള്ള പക്ഷം അവരും ഓരോ ഭാഗത്തിനഹ്തപ്പെട്ടിരിക്കും.

ഇങ്ങനെ 1-ാം പട്ടികയിലുള്ളവർ ഇല്ലാതിരിക്കുമ്പോഠം 2-ാം പട്ടികയിൽ പെടുന്നവക്കിടയിൽ ഓഹരികഠം തുല്യമായി വിഭജിക്കപ്പെടും. അത്തരം സാഹചര്യത്തിൽ പിതൃവഴിക്കും മാതൃവഴിക്കും ഏററവും അടുത്ത അവകാശിക്കായിരിക്കും മുൻഗണന.

ഇന്ത്യയിൽ സമീപനാളിൽ വരെ സ്ത്രീകഠംക്ക് സ്വത്തവകാശമോ പാരമ്പര്യസ്വത്തിൽ സ്വതന്ത്രമായ അവകാശമോ അനുവദിച്ചിരുന്നില്ല. 1937-ലാണ് ആദ്യമായി നിയന്ത്രിതമായ തോതിൽ സ്ത്രീകഠംക്ക് പാരമ്പര്യസ്വത്തവകാശം അനുവദിച്ചത്. എന്നാൽ അനുഭവത്തിനൊഴികെ കൈമാററത്തിനോ മററുള്ള അവകാശമോ അവക്ക് ലഭ്യമല്ല. എന്നാൽ 1956-ലെ ഹിന്ദു പിന്തുടച്ചാവകാശനിയമത്തിലാണ് സ്ത്രീകഠംക്ക് പൂണ്ണ പാരമ്പര്യാവകാശം നല്കുന്നത്.

ഈ നിയമത്തിൻെറ 14-ാം വകുപ്പ് പ്രകാരം ഒരു ഹിന്ദുസ്ത്രീക്ക് കുടുംബസ്വത്തായോ, പിന്തുടച്ചയായോ, സ്ത്രീധനമായോ ദാനമായോ, ജീവനാംശമായോ ലഭിച്ചിട്ടുള്ള മുഴവൻ സ്വത്തിനും അവർ പൂണ്ണമായും അവകാശപ്പെട്ടിരിക്കും. വകുപ്പ് 15-16 പ്രകാരം വില്ലെഴുതാതെ മരണപ്പെടുന്ന ഹിന്ദുസ്ത്രീയുടെ സ്വത്തിൻെറ വിതരണക്രമം നിശ്ചയിക്കപ്പെട്ടിരിക്കുന്നു. അതിൻ പ്രകാരം യഥാക്രമം മക്കഠം, ഭത്താവിൻെറ അനന്തരാവകാശികഠം, അച്ഛനും അമ്മയും, അച്ഛൻെറ അനന്തരാവകാശികഠം, അമ്മയുടെ അനന്തരാവകാശികഠം എന്നിങ്ങനെ അവകാശം നല്കപ്പെടും. ഇതിൽത്തന്നെ സ്ത്രീയുടെ കുടുംബസ്വത്തുക്കഠം മക്കളുടെ അഭാവത്തിൽ അച്ഛൻെറ അനന്തരാവകാശികഠംക്കും, ഭത്താവിൽനിന്നുള്ള സ്വത്തുക്കഠം മക്കളുടെ അഭാവത്തിൽ അദ്ദേഹത്തിൻെറ അവകാശികഠംക്കമായിരിക്കും ലഭിക്കുക.

ഈ നിയമത്തിൻെറ 18 മുതൽ 28 വരെയുള്ള വകുപ്പുകഠം പിന്തുടച്ച സംബന്ധിച്ച പൊതുനിയമങ്ങളാണ് നിർദ്ദേശിക്കപ്പെടുന്നത്. അവയിങ്ങനെ ഉപക്ഷേപിക്കാം.

1 പൂണ്ണരക്തബന്ധമുള്ളവർ മററുള്ളവരേക്കാഠം മുമ്പേ പരിഗണിക്കപ്പെടും.

2 ഒന്നിലധികം അവകാശികളുള്ളപ്പോഠം ആളോഹരിയടിസ്ഥാനത്തിലും സംയുക്ത ഓഹരിയടിസ്ഥാനത്തിലും സ്വത്ത് വിഭജിക്കപ്പെടും.

3 പിതാവിൻെറ മരണസമയം അമ്മയുടെ ഗർഭത്തിലുള്ള കുട്ടി ജീവനോടെ പിറക്കുന്നുവെങ്കിൽ ഓഹരി ലഭ്യതയ്ക്കവകാശമുണ്ടായിരിക്കും.

4 പിന്തുടച്ചാവകാശമുള്ള രണ്ടുപേർ ആദ്യം മരിച്ചതാരെന്ന് നിശ്ചയിക്കാനാകാതെ മരണപ്പെടുമ്പോഠം വയസ്സിൽ ഇളയയാഠം മൂത്തയാളെ അതിജീവിച്ചതായി കണക്കാക്കാം.

5 ഹിന്ദു കൂട്ടുകുടുംബത്തിൽ താമസസ്ഥലം—സഹോദരന്മാർ തങ്ങളുടെ അവകാശം വിട്ടൊഴിയുന്നില്ലെങ്കിൽ സഹോദരിക്ക് അത് വിഭജിക്കാൻ അവകാശപ്പെടാനാവില്ല. എന്നാൽ വിവാഹം വരെയോ, വിധവയായശേഷമോ ഉപേക്ഷിക്കപ്പെടുമ്പോഴോ അവക്ക് കുടുംബവീട്ടിൽ പാക്കാൻ അധികാരമുണ്ടായിരിക്കും.

6 നേരത്തേ മരണപ്പെടുന്ന മകൻെറയോ പൗത്രൻെറയോ ഭാര്യമാർ പുനർവിവാഹിതരാകുന്ന പക്ഷം സ്വത്തവകാശമുണ്ടായിരിക്കില്ല.

7 സ്വത്തിൻെറ ഉടമ പിന്തുടച്ച്ക്കാരനാൽ കൊല്ലപ്പെട്ടാൽ, കററം ചെയ്യുന്നയാാക്ക് അവകാശം നിഷേധിക്കപ്പെടും.

8 മതപരിവർത്തനം ചെയ്യുന്ന ഹിന്ദുവിന് അവകാശമുണ്ടെങ്കിലും അവരുടെ കട്ടികാംക്ക് സ്വത്തവകാശം നിഷേധിക്കാം.

9 ഏതെങ്കില്ലം അവകാശി അതിൽനിന്നു നിരോധിക്കപ്പെട്ടാൽ ആ സ്വത്തുകൂടി മററുള്ളവക്ക് ചെല്ലും.

10 അസുഖമോ, അപകടമോ, അംഗവൈകല്യമോ സ്വത്തവകാശ നിഷേധത്തിന് കാരണമായിക്കൂടാ. (ഇതിൽ 6-10 വ്യവസ്ഥകാം ഒരാളെ പാരമ്പര്യാവകാശത്തിന് അനഹ്നാക്കുന്നതിനുള്ള കാരണങ്ങളാണ്).

നിയമപരവും കൃത്യമായി രജിസ്റ്റർ ചെയ്യപ്പെട്ടതുമായ വില്പത്രമോ ഭാഗപത്രമോ നിലവിലുള്ള പക്ഷം അത്തരം സ്വത്തുക്കാം ഇന്ത്യൻ പിന്തുടച്ച്ാവകാശ നിയമ(1925)ത്തിനു പകരം ബന്ധപ്പെട്ട മററു നിയമങ്ങളുടെ സഹായത്തോടെ ഭാഗപത്ര വ്യവസ്ഥകാംക്കനുസൃതമായി വിഭജിക്കപ്പെടും.

## ക്രിസ്ത്യൻ പിന്തുടർച്ചാവകാശവ്യവസ്ഥകൾ

കേരളത്തിൽ അടുത്ത കാലം വരെ ക്രിസ്ത്യൻ സമുദായത്തിൽ തിരു-കൊച്ചി പിന്തുടർച്ചാവകാശ നിയമപ്രകാരമായിരുന്നു സ്വത്തുക്കാം ഓഹരി നിശ്ചയിച്ചിരുന്നത്. എന്നാൽ പ്രസിദ്ധമായ മേരി റോയി കേസിലെ (1986) സുപ്രീംകോടതി വിധി പ്രസ്താവത്തോടെ സ്ഥിതിയാകെ മാറിയിരിക്കുന്നു. പൂർവ്വകാലപ്രാബല്യത്തോടെ ഇന്ത്യയിലെ ഇതര സംസ്ഥാനങ്ങളോടൊപ്പം കേരളത്തിലും ക്രിസ്ത്യൻ കുടുംബങ്ങളിൽ സ്ത്രീകളുംപ്പെടെ അംഗങ്ങാക്ക് 1925-ലെ ഇന്ത്യൻ പിന്തുടർച്ചാവകാശ നിയമത്തിൻെറ ഭാഗം V ബാധകമാക്കുകയും അതിലൂടെ കുടുംബസ്വത്തിൽ പുരുഷന്ന് തുല്യമായ അവകാശം സ്ത്രീക്കും അനുവദിച്ചു നല്ലുകയും ചെയ്തിരിക്കുകയാണ്. ഈ വിധി നടപ്പാക്കുന്നതിനുള്ള വിധിനടത്തുഹർജി തീരുമാനമാകാത്തതിനാൽ കാര്യങ്ങാം ഒട്ടും പുരോഗമിച്ചിട്ടില്ല. മാത്രമല്ല മതനേതാക്കന്മാരും നിയമജ്ഞരായ ചിലരും ഉാപ്പെടെയുള്ളവർ ഇതിനെതിരേ പ്രചാരണം തുടരുകയും ചെയ്യുന്നു. മറുഭാഗത്ത് കുടുംബബന്ധങ്ങളെത്തന്നെ ശിഥിലമാക്കുംവിധം നിരവധി സ്വത്തുതക്കങ്ങാം ഈ വിധിയടിസ്ഥാനമാക്കി ഉയന്നുവരുന്നു. ഈ പശ്ചാത്തലം ഒന്നു പരിശോധിക്കാം.

മുൻകാലങ്ങളിൽ ക്രിസ്ത്യൻ കുടുംബങ്ങളിൽ സ്ത്രീക്കുള്ള അവകാശം വിവാഹത്തോടെ വേർപെടുത്തുന്നതും ഭർത്തൃഗൃഹത്തിൽ അവളെ സ്ഥാനമേല്പിക്കുന്നതും പതിവായിരുന്നു. വിവാഹത്തിനു സ്ത്രീധനമായി നല്കുന്ന തുച്ഛമായ സംഖ്യയിൽ മിക്കപ്പോഴും അവരുടെ പിന്തുടച്ച്ാവകാശം ഒതുങ്ങുമായിരുന്നു. കുടുംബകാരണവന്മാരും സഹോദരന്മാരും ഈ വഴക്കമുപയോഗിച്ച് സ്ത്രീകളെ പരമാവധി ചൂഷണവിധേയമാക്കിയിരുന്നു.

എന്നാൽ 1925-ലെ ഇന്ത്യൻപിന്തുടച്ചാവകാശ നിയമത്തിൻെറ 5-ാംഭാഗം ഹിന്ദുക്കളോ, മുസ്ലീങ്ങളോ അല്ലാത്ത ജനങ്ങളുടെ പിന്തുടച്ചാവകാശം സംരക്ഷിക്കുന്നതിന് വ്യവസ്ഥ ചെയ്യുന്നു. പ്രത്യേക വില്ലോ ഭാഗഉടമ്പടിയോ തയ്യാറാക്കാതെ മരണപ്പെടുന്ന ഉടമയുടെ സ്വത്ത് ഈ ഭാഗത്തിൻെറ 2-ാം അദ്ധ്യായപ്രകാരം അവകാശികൾക്ക് വിഭജിച്ചു പോകും. ഇതിൽ വകുപ്പ് 33 പ്രകാരം താഴെക്കാണുന്ന വ്യവസ്ഥകൾ ചെയ്യപ്പെട്ടിരിക്കുന്നു.

a) ക്രിസ്ത്യൻ വിധവയ്ക്ക്, ഭർത്താവിൻെറ നേരിട്ടുള്ള പിന്തുടച്ച്ക്കാർ നിലവിലുണ്ടെങ്കിൽ കുടുംബസ്വത്തിൻെറ $\frac{1}{3}$ഉം ബാക്കി $\frac{2}{3}$ നേരിട്ടുള്ള അവകാശികൾക്കുമായിരിക്കും അർഹതപ്പെടുക.

b) നേരിട്ടുള്ള പിന്തുടച്ച്ക്കാരില്ലാതിരിക്കയും രക്തബന്ധത്തിൽപ്പെട്ട പിന്തുടച്ച്ക്കാരുണ്ടായിരിക്കയും ചെയ്യുമ്പോൾ വിധവക്ക് ആകെ ഓഹരിയുടെ $\frac{1}{2}$ അവകാശപ്പെട്ടിരിക്കും.

c) രക്തബന്ധത്തിലുള്ള ബന്ധുക്കളുമില്ലെങ്കിൽ മുഴുവൻ അവകാശവും വിധവയിൽ നിക്ഷിപ്തമാകും.

33 A വകുപ്പനുസരിച്ച് നേരിട്ടുള്ള പിന്തുടച്ച്ക്കാരില്ലാതിരിക്കയും സ്വത്തിൻെറ ക്രയവില 5000 രൂപയിൽ കൂടാതിരിക്കയും ചെയ്താൽ അതു് പൂർണ്ണമായും, സ്വത്തുവില 5000 രൂപയിൽ അധികമായാൽ അത്രയും രൂപവരേക്കും ഉള്ള സ്വത്തിനു് വിധവ അവകാശപ്പെട്ടിരിക്കും. ഭർത്താവ് ഭാര്യയെ അതിജീവിക്കുകയാണെങ്കിൽ 35-ാം വകുപ്പനുസരിച്ച് ഭാര്യയുടെ സ്വത്തിൽ ഭർത്താവിനും മേൽക്കാണിച്ച രീതിയിലുള്ള അവകാശമുണ്ടായിരിക്കും.

വകുപ്പ് 37-40 വരെയുള്ളതു് കുടുംബസ്വത്തിൻെറ പിന്തുടച്ച് സംബന്ധിച്ച് വ്യവസ്ഥ ചെയ്യുന്നു.

1) ഒന്നോ അതിലധികമോ സന്താനങ്ങൾ നിലവിലുള്ളപക്ഷം $\frac{2}{3}$ ഓഹരികൾ (വിധവയുടെ ഭാഗം കഴിച്ച്) തുല്യമായി വിഭജിക്കപ്പെടും.

2) മക്കൾ ഇല്ലാത്ത സാഹചര്യത്തിലും പേരക്കുട്ടികൾ ജീവിച്ചിരിക്കുന്നുവെങ്കിൽ ശേഷിക്കുന്ന സ്വത്ത് അവർക്കിടയിൽ തുല്യമായി വിഭജിക്കപ്പെടും.

3) മരണസമയത്ത് ചെറുമക്കളുടെ മക്കൾ മാത്രമേ അവശേഷിക്കുന്നുള്ളുവെങ്കിൽ ശേഷിക്കുന്ന സ്വത്ത് അവർക്കിടയിൽ തുല്യമായി വിഭജിക്കപ്പെടും.

4) നേരിട്ടുള്ള പിന്തുടച്ച്ക്കാരോ, രക്തബന്ധത്തിലുള്ള പേരക്കുട്ടികളോ മാത്രം അവശേഷിക്കുമ്പോൾ സ്വത്ത് നേരിട്ടുള്ള പിന്തുടച്ച്യുടെയടിസ്ഥാനത്തിൽ വിഭജിച്ചുപോകും..

5) മരണസമയം നേരിട്ടുള്ള പിന്തുടച്ച്ക്കാരില്ലാതിരിക്കയും വിധവയ്ക്കുള്ള $\frac{1}{3}$ അംശം നൽകുകയും ചെയ്തു ശേഷിക്കുന്നതു് അയാളുടെ അച്ഛനോ, അച്ഛനില്ലാത്തപ്പോൾ മുത്തച്ഛനോ, അദ്ദേഹത്തിൻെറ അമ്മ,

സഹോദരങ്ങരം, അവരുടെ മക്കരം ഇവക്ക്ായോ തുല്യമായി ചെന്നു ചേരും.

ഈ പിന്തുടച്ച്ാവകാശനിയമത്തിൽ പാഴ്സികരം ഉരംപ്പെടെ മററെല്ലാ വിഭാഗത്തിനും ബാധകമായിട്ടുള്ള വ്യവസ്ഥകളും പ്രതിപാദിക്കുന്നുണ്ട്. വിശേഷവിവാഹ നിയമപ്രകാരം വിവാഹിതരായിട്ടുള്ളവരുടെ പിന്തുടച്ച്ാവകാശവും വില്പിൻെറയോ ഭാഗപത്രത്തിൻെറയോ അഭാവത്തിൽ പ്രസ്തുത നിയമത്തിൻെറ പ്രസക്ത വകുപ്പുകരം പ്രകാരം വിഭജിക്കപ്പെടും. ഇത്തരം ഒരു ലഘുവിവരണത്തിൽ അവയെല്ലാം ഉരംക്കൊള്ളിക്കുന്നതു് ദുഷ്ക്കരമായിരിക്കുമെന്നതിനാൽ പ്രവത്തകരുടെ സ്വയംപഠനത്തിന് വിടുന്നു.

ഏററവും കുഴപ്പം നിറഞ്ഞതും ഒട്ടേറെ പരിധികളും പരിമിതികളും അടിസ്ഥാനമാക്കി വിവിധ ഉപജാതി വിഭാഗങ്ങരംക്കിടയിൽ പിൻതുടച്ച് നിശ്ചയിക്കുന്നതുമായ ഒന്നാണ് മുസ്ളീം നിയമത്തിലുള്ളതു്. സ്ത്രീകളുടെ പിൻതുടച്ച്ാവകാശകാര്യത്തിൽ ഏററവുമധികം വിവേചനം കാട്ടുന്നതും ഈ നിയമങ്ങരംതന്നെയാണ്. സ്ത്രീകരംക്കവകാശപ്പെട്ട സ്വത്തിൽ അവക്ക് പൂണ്ണാധികാരം മുസ്ലീം നിയമത്തിൽ നൽകപ്പെട്ടിരുന്നു. എങ്കിലും പുരുഷന്മാരുമായി തുല്യപരിഗണനയോ പദവിയോ അവകാശനിണ്ണയ കാര്യത്തിൽ സ്ത്രീകരംക്കനുവദിക്കപ്പെട്ടിരുന്നില്ല. വ്യത്യസ്ത മുസ്ളീം നിയമപ്രകാരം സ്വത്തുവിഭജനം എങ്ങനെയെന്നുകൂടി പരിശോധിക്കാം.

ഖുർ-ആൻ വിധിപ്രകാരം നിശ്ചിത അവകാശത്തിനഹ്രായവർ, ശേഷിക്കുന്ന സ്വത്തിനഹ്രായവർ, രക്തബന്ധത്തിൽപ്പെട്ടവർ ഇങ്ങനെ മൂന്ന് വിധമാണ് മുഹമ്മദൻ നിയമത്തിൽ അവകാശികളെപ്പെടുത്തിയിരിക്കുന്നതു്. ഉടമയുടെ മരണാനന്തരക്രിയകരംക്കുള്ള ചെലവുകളും അയാരംക്കുള്ള കടങ്ങരം തിരിച്ചടയ്ക്കുന്നതിനുള്ള വിഹിതവും കഴിച്ച് നിയമപരമായി അവശേഷിക്കുന്നതാണ് കുടുംബസ്വത്തായി വിഭജിക്കപ്പെടുക.

ഹനഫിനിയമം—ഇതിൽ നിശ്ചിത ഓഹരിയവകാശികരംക്ക്, അച്ഛൻ, അച്ഛൻെറ അച്ഛൻ, ഭത്താവു് എന്നിവക്ക് സാധാരണ നിലയിൽ $\frac{1}{6}$, $\frac{1}{4}$ ഓഹരിയും മക്കളില്ലെങ്കിൽ ഭത്താവിന് $\frac{1}{2}$ ഓഹരിയും നൽകപ്പെടും. എന്നാൽ ഭാര്യയ്ക്കു് $\frac{1}{8}$ ഭാഗമോ കുട്ടികളില്ലെങ്കിൽ $\frac{1}{4}$ ഭാഗമോ മാത്രമേ നൽകപ്പെടുന്നുള്ളു. അമ്മയ്ക്കു് സാധാരണ ഗതിയിൽ $\frac{1}{6}$ ഭാഗമോ, കുട്ടികളോ സഹോദരിമാരോ ഇല്ലെങ്കിൽ $\frac{1}{3}$ ഭാഗമോ, മകരംക്ക് $\frac{1}{2}$, ഒന്നിലധികം പെൺമക്കളുണ്ടെങ്കിൽ ആകെ $\frac{2}{3}$ ഭാഗവും (മകനില്ലെങ്കിൽമാത്രം) മകൻെറ മകരംക്കും പേരക്കുട്ടിയുടെ മകരംക്കും ഇതനുസരിച്ചതന്നെയോ, ഒരു മകളുള്ളപക്ഷം അവക്ക് $\frac{1}{6}$ വിഹിതവും ലഭിക്കും. ആൺമക്കളുണ്ടെങ്കിൽ മകളെ അവശേഷിക്കുന്ന അവകാശിയായി മാത്രമേ കണക്കാക്കുകയുള്ളു. ഇത്തരത്തിൽ കൃത്യമായി വിഭജിച്ചശേഷം ശേഷിക്കുന്ന സ്വത്ത് പൂണ്ണമായും അവശേഷിക്കുന്ന അവകാശികരം (ആൺമക്കരം തുടങ്ങിയവരിൽ) ക്ക് നിക്ഷിപ്തമാകും.

സുന്നിനിയമം—അച്ഛൻ, മുത്തച്ഛൻ, ഏകോദര സഹോദരങ്ങരം എന്നിവക്ക് മററു് നിശ്ചിത ഓഹരി അവകാശികളെയപേക്ഷിച്ച് $\frac{1}{6}$ ഓഹരികളുണ്ടാകും. അല്ലാത്തപക്ഷം അവർ അവശേഷിക്കുന്ന അവകാശികളായി മാറും. ഭത്താവിന് $\frac{1}{4}$ (മക്കളില്ലെങ്കിൽ $\frac{1}{2}$) ഭാര്യയ്ക്കു് $\frac{1}{8}$ (മക്കളില്ലെങ്കിൽ $\frac{1}{4}$) മകരംക്ക് ആൺമക്കളില്ലാത്തപ്പോരം $\frac{1}{2}$ (ഒന്നിലധികം പേക്ക്

ഒരുമിച്ചു് $\frac{2}{3}$ ) ചെറുമകൾക്കും, അവരുടെ മകൾക്കും, പൂർണ്ണഭാഗിക സഹോദരിമാർക്കും $\frac{1}{2}$ (ഒന്നിലധികം പേരുണ്ടെങ്കിൽ $\frac{2}{3}$ ), അമ്മയ്ക്കു് $\frac{1}{6}$, മുത്തശ്ശി $\frac{1}{6}$ (മററുള്ളവരവശേഷിക്കാത്തപ്പോൾ $\frac{1}{3}$ ) സ്വത്തും അർഹതപ്പെട്ടിരിക്കുന്നു.

ഷിയനിയമം — ഭർത്താവു് നേരിട്ടുള്ള അവകാശിയുള്ളപ്പോൾ $\frac{1}{4}$ സ്വത്തിനും അല്ലാത്തപ്പോൾ $\frac{1}{2}$ ഭാഗത്തിനും, ഭാര്യ ഇതേ ക്രമത്തിൽ $\frac{1}{8}$ ഓ, അല്ലെങ്കിൽ $\frac{1}{4}$ (ഒന്നിലധികം ഭാര്യമാർക്കു് ഒന്നിച്ചു് $\frac{1}{8}$ ഭാഗമോ) അവകാശപ്പെടുന്നു. അച്ഛൻ $\frac{1}{6}$ അമ്മ $\frac{1}{6}$ മകൾ $\frac{1}{2}$ (ഒന്നിലധികം പേർക്കു് $\frac{2}{3}$ ) നേർപെങ്ങൾ $\frac{1}{2}$ (ഒന്നിലധികം പേർക്കു് $\frac{2}{3}$ ) ഭാഗിക സഹോദരിക്കു് $\frac{1}{2}$ (ഒന്നിച്ചു് $\frac{2}{3}$ ) രണ്ടച്ഛന്മാരിലെ സഹോദരങ്ങൾക്കു് $\frac{1}{6}$ (ഒന്നിലധികം പേർക്കു് ഒന്നിച്ചു് $\frac{1}{3}$) എന്നിങ്ങനെയും നിശ്ചിതാവകാശവും അല്ലാത്ത സാഹചര്യങ്ങളിൽ ഇവർക്കു് അവശേഷിക്കുന്ന സ്വത്തിനുള്ള അവകാശവും ലഭിക്കുന്നു. നിശ്ചിതാവകാശികൾക്കു് ഓഹരികൾ നൽകിയവശേഷിക്കുന്ന മുഴുവൻ സ്വത്തും ആൺ പെൺ മക്കൾക്കു് (അവരവരുടെ അവകാശികൾക്കു്) ആയിരിക്കും ചെല്ലുക.

ഏറെ വിശദാംശങ്ങൾ ചർച്ചചെയ്യേണ്ടതുണ്ടെങ്കിലും പ്രാഥമിക വിവരം എന്ന രീതിയിൽ ഇതിൽനിന്നു തന്നെ സ്ത്രീകൾക്കെതിരേയുള്ള അവഗണന പൂർണ്ണമായും ബോധ്യമാകുന്നു. ഈ സ്ഥിതി മിക്കവാറും എല്ലാ വ്യക്തിനിയമങ്ങളും നടപ്പാക്കുന്ന കാര്യത്തിൽ നിലനില്ക്കുന്നുണ്ടു്. (ചില പ്രത്യേകപരിഷ്കാരങ്ങൾ നിയമരംഗത്തു് വരുത്താൻ ശ്രമിച്ചിട്ടുണ്ടെങ്കിലും ശരിയത്തു് നിയമം പ്രാബല്യത്തിലിരിക്കുന്നതിനാൽ അവ ആപേക്ഷികമായി നിസ്സഹായമാണു്).

ഈ വിഭാഗത്തിൽ ഇനി ചർച്ച ചെയ്യപ്പെടേണ്ടുന്നതു് ദത്തെടുക്കൽ നിയമമാണു്. ഇവിടെ സ്ത്രീകൾക്കുള്ള പ്രത്യേക അവകാശാധികാരങ്ങളെക്കുറിച്ചു മാത്രം പരാമർശിക്കാം. ഹിന്ദു ദത്തെടുക്കൽ നിയമപ്രകാരം സ്ഥിരബുദ്ധിയുള്ളവരും പ്രായപൂർത്തിയെത്തിയതും വിവാഹമോചനത്താലോ ഉപേക്ഷിക്കപ്പെടുന്നതിനാലോ, വിധവയാക്കപ്പെടുന്നതിനാലോ പരിത്യക്തയാക്കപ്പെടുന്ന ഹിന്ദുസ്ത്രീക്കു് ദത്തെടുക്കാനവകാശമുണ്ടായിരിക്കും. അച്ഛൻ (മരണംമൂലമോ, കോടതി പ്രഖാപിക്കുന്ന മററു കാരണങ്ങളാലോ) ഇല്ലാത്ത സാഹചര്യത്തിൽ അമ്മയ്ക്കു് ദത്തനവദിക്കാവുന്നതാണു്. അച്ഛന്റെയോ അമ്മയുടേയോ അഭാവത്തിൽ നിയമാനുസൃത രക്ഷകർത്താവിനു് കോടതിയുടെ അനുവാദത്തോടെ ദത്തനവദിക്കാം.

ഹിന്ദുനിയമമനുസരിക്കുന്ന, 15 വയസ്സ് കഴിഞ്ഞിട്ടില്ലാത്ത വിവാഹിതരല്ലാത്ത ഏതൊരാൾക്കും ദത്തെടുക്കപ്പെടാം (ആചാരമനുവദിക്കുന്നപക്ഷം അത്തരക്കാർക്കും ദത്തെടുക്കപ്പെടാം). ദത്തെടുക്കുന്ന അച്ഛനോ അമ്മയ്ക്കോ തത്സമയം ജീവിച്ചിരിക്കുന്ന പുത്രപൗത്രന്മാരോ പുത്രിമാരോ ഉണ്ടാകാൻ പാടില്ല. പെൺകുട്ടിയാണു് ദത്തെടുക്കപ്പെടുന്നതെങ്കിൽ അച്ഛനും, ആൺകുട്ടിയാണു് ദത്തെടുക്കപ്പെടുന്നതെങ്കിൽ അമ്മയ്ക്കും ഏററവും ചുരുങ്ങിയതു് 21 വയസ്സെങ്കിലും ദത്തെടുക്കപ്പെടുന്നവരേക്കാൾ ഏറിയിരിക്കണം. ഒരാൾക്കു് ഒന്നിലധികം പ്രാവശ്യമോ, ഒരേ സമയം ഒന്നിലേറേപ്പേരാലോ ദത്തടുക്കപ്പെടാനാകില്ല. ദത്തെടുക്കപ്പെടുന്നയാളെ എടുക്കുന്നയാളിനു് പൂർണ്ണമായും കൈമാറുകയും വേണം.

മുസ്ലിം നിയമം ദത്തെടുക്കലിനെ അനുവദിക്കുകയോ അംഗീകരിക്കുകയോ ചെയ്യുന്നില്ല. അതുമൂലം അത്തരക്കാർക്കു് നിയമപരമായ യാ

തൊരവകാശവും സ്ഥാപിച്ചുകിട്ടുന്നതുമല്ല. എന്നാൽ ശരിയത്ത് നിയമ പ്രകാരം (3-ാം വകുപ്പ്) ദത്തെടുക്കുന്ന വ്യക്തി ശരിയത്തിനു സ്വയം വിധേയനായി പ്രഖ്യാപിക്കപ്പെടുന്നില്ലെങ്കിൽ പാരമ്പര്യ പ്രകാരമുള്ള ദത്തെടുക്കൽ നിയമങ്ങൾ അയാൾക്ക് ബാധകമായി കണക്കാക്കപ്പെടും.

## സംരക്ഷണാവകാശം

മതപരമായ ആചാര നിയമങ്ങൾക്കനുസൃതമായാണെങ്കിൽ ഭാര്യ വിശ്വസ്തയും വിധേയത്വമുള്ളവളും സഹജീവനത്തിനു തയ്യാറുള്ളവളുമാണെങ്കിൽ അവളെ സംരക്ഷിക്കുവാൻ ഭർത്താവ് ബാധ്യസ്ഥനാക്കപ്പെടും. അവരിലുണ്ടാകുന്ന കുട്ടികൾക്കും സംരക്ഷണാവകാശമുണ്ടായിരിക്കും. അല്ലാത്തപക്ഷം ഭാര്യ സംരക്ഷണത്തിന്നർഹയായിരിക്കില്ല. മത**നിയമ**ങ്ങളുടെയെല്ലാം പൊതുവായ ഈ സമീപനത്തിൽനിന്നു വ്യത്യസ്തവും വിപ്ലവകരവുമായ ഒരു മാററമാണ് ഇന്ത്യൻ ക്രിമിനൽ നടപടിക്രമത്തിലെ 125-ാം വകുപ്പനുശാസിക്കുന്ന സംരക്ഷണാവകാശവും ബാധ്യതയും. ഇതനുസരിച്ച് സ്വന്തനിലയിൽ സംരക്ഷണം സാധ്യമല്ലാത്ത ഭാര്യ, (വിവാഹമോചിതയാണെങ്കിൽ പുനർവിവാഹംവരെ) വിവാഹിതരാകാത്തതോ പ്രായപൂർത്തിയാകാത്തതയോ ആയ മക്കൾ, പ്രായപൂർത്തിയെത്തിയെങ്കിലും സ്വയം സംരക്ഷണം സാധ്യമല്ലാത്ത മന്ദബുദ്ധികളായ മക്കൾ, സ്വയം സംരക്ഷ സാധ്യമല്ലാത്ത അച്ഛനമ്മമാർ ഇവർക്ക് ഒരു പൗരനിൽനിന്നു ജീവനാംശത്തിനും സംരക്ഷണ ലഭ്യതയ്ക്കും അവകാശമുണ്ടായിരിക്കും. യുക്തിസഹമായ വിരുദ്ധകാരണങ്ങളുടെയഭാവത്തിൽ ഒരു മാസം പരമാവധി 500 രൂപ വരെ സംരക്ഷണച്ചെലവിനു വിധിക്കാൻ ഉത്തരവാദപ്പെട്ട 1-ാംക്ലാസ് മജിസ്ട്രേററിനധികാരം നല്കിയിരിക്കുന്നു. 127-ാം വകുപ്പുപ്രകാരം സാഹചര്യ വ്യതിയാനത്തിനനുസൃതമായി ഈ വിധിയിൽ വ്യത്യാസം വരുത്തുവാനും മജിസ്ട്രേററിനധികാരം ലഭ്യമാക്കിയിരിക്കുന്നു. ഈ വ്യവസ്ഥയിൽ ഏററവു ശ്രദ്ധിക്കപ്പെടേണ്ട മൗലികതകൾ അതിൻെറ മതേതരത്വ സ്വഭാവവും വിവാഹമോചിതയോ ഉപേക്ഷിക്കപ്പെട്ടതോ ആയ സ്ത്രീക്കും ഭാര്യാപദവി നൽകുന്ന രീതിയുമാണ്. ഈ നിയമത്തിൻെറ പ്രയോഗപശ്ചാത്തലത്തിലാണ് ഇന്ത്യൻ ചരിത്രത്തിൽ കൊടുങ്കാററുയർത്തിയ ഷാബാനുബീഗം കേസ് ഉടലെടുക്കുന്നത്. ഇന്ത്യയിലെ മുസ്ലിം സ്ത്രീകളെയാകെ ബാധിക്കുന്ന ഒരു നിയമനിർമ്മാണത്തിനുതന്നെ ഈ കേസിലെ സുപ്രീം കോടതി വിധി സാഹചര്യമുണ്ടാക്കി.

ചുരുക്കത്തിൽ വ്യക്തിനിയമമേഖലയിൽ ഏകീകരണം നടക്കാത്തതിനാലും മതനിയമങ്ങളുടെ സ്വാധീനം നിർബാധം തുടരുന്നതിനാലും ഉള്ള നിയമങ്ങൾപോലും ഫലപ്രദമായി വിനിയോഗിക്കാനാകാത്ത സാഹചര്യമാണിന്നു നമ്മുടെ രാജ്യത്തുള്ളത്. അതുകൊണ്ടുതന്നെ സമൂഹത്തിൽ സ്ത്രീകൾക്കെതിരേയുള്ള ചൂഷണരീതികൾ നിയമരംഗത്തും തുടരുന്നുവെന്നുതന്നെ കരുതാം. സാമൂഹ്യമാററത്തിനുതകേണ്ടുന്ന നിയമത്തെതന്നെ ആയുധമാക്കി സമൂഹത്തെ പിന്നോട്ടടിക്കുന്ന വിരോധാഭാസമാണിവിടെ ദർശിക്കാനാവുക. □